# വിവേകസാരം

വിവർത്തനം

ശ്രീ. കുളത്തൂർ രാമൻനായർ




പ്രസിദ്ധീകരണം

ശ്രീവിദ്യാധിരാജാ പബ്ലിക്കേഷൻസ്

ഗീതാഞ്ജലി, പെരുമൺ, കൊല്ലം 691601.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ശ്രീ വിദ്യാധിരാജാ പബ്ളിക്കേഷൻസ്
ഗ്രന്ഥാവലി—നമ്പർ 24

# വിവേകസാരം

(വിവർത്തനം)

ശ്രീ. കളത്തൂർ രാമൻ നായർ




പ്രസിദ്ധീകരണം

ശ്രീ വിദ്യാധിരാജാ പബ്ളിക്കേഷൻസ്
ഗീതാഞ്ജലി, പെരുമൺ, കൊല്ലം 691601.
വില—12-00

## ശ്രീ വിദ്യാധിരാജാ പബ്ളിക്കേഷന്റെ പ്രസിദ്ധീകരണങ്ങൾ

1 മനോനാശം അഥവാ ശുദ്ധാദ്വൈതഭാവന വില 12–00
[ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ]

2 വിജ്ഞാനതരംഗിണി [1–ാം ഭാഗം] 15–00

3 " [2–ാം ഭാഗം] 15–00
[ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ]

4 ഭജഗോവിന്ദം–വ്യാഖ്യാനം 12–00
[ശ്രീ. കെ. ആർ. സി. പിള്ള]

5 വാസുദേവമനനം ഭാഷ [1–ാം ഭാഗം] 5–00

6 " [2–ാം ഭാഗം] 6–00
[വിവർത്തനം ശ്രീ. കടവൂർ ജി. വേലുനായർ]

7 വേദാന്തമാലിക 8–00
[ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ]

8 ഹഠയോഗപ്രദീപിക 12–00 "

9 വേദാന്തമണിവിളക്ക് 10–00 "

10 ഗീതാഞ്ജലി–ശ്രീകൃഷ്ണസ്തോത്രം 10–00
[ശ്രീ. കെ. ആർ. സി. പിള്ള]

11 ശ്രീരാമ ഗീതാഭാഷ 7–00
[ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ]

12 ബ്രഹ്മാഞ്ജലി [2–ാം ഖണ്ഡം] 8–00 "

13 സൗന്ദര്യലഹരി–വിവർത്തനം 10–00
[ശ്രീ. കടവൂർ ജി. വേലുനായർ]

14 ശ്രീ രാജരാജേശ്വരീസ്തോത്രം 6–00
[ശ്രീ. പട്ടത്താനം കെ. ദാമോദരൻപിള്ള]

15 ഭർത്തൃഹരിദർശനം [നീതിവൈരാഗ്യശതകം] 8–00
[വിവർത്തനം ശ്രീ. കടവൂർ ജി. വേലുനായർ]

16 ബ്രഹ്മാഞ്ജലി [ഒന്നും മൂന്നും ഖണ്ഡം] 10–00
[ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ]

(മറുപുറം)

17 Sri Chattampi Swamikal 12-00
[The Great Scholar Saint of Kerala]
[Dr. K. P. K. Menon]

18 ശ്രീ വിദ്യാധിരാജസ്മരണാഞ്ജലി 10-00
[ഭട്ടാരവിജയം, ഷഷ്ടിപൂർത്ത്യാശംസകൾ, സമാധിപദ്യങ്ങൾ]

19 ശ്രീ ചട്ടമ്പിസ്വാമികൾ [ജീവചരിത്രം] 20-00
[ജഡ്ജി കെ. ഭാസ്കരപിള്ള]

20 ശ്രീ ചക്രപൂജാകല്പം 18-00
[ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ]

21 ദേവാർച്ചാപദ്ധതി 12-00
[ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ]

22 ഭാഷാതിരുക്കറൾ 20-00
[ശ്രീ തിരുവല്ലം ഭാസ്കരൻനായർ]

23 ശ്രീ ത്രിപുരാരഹസ്യം 42-00
[വിവർത്തനം കവിതിലകൻ വരവൂർ ശാമുമേനോൻ]

24 വിവേകസാരം 12-00
[വിവർത്തനം ശ്രീ കളത്തൂർ രാമൻനായർ]

25 ആദിഭാഷ [ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ]

26 വേദാധികാരനിരൂപണം
[ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ]

27 പ്രാചീനമലയാളം
[ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ]

28 കവിതാമാല്യം
[ശ്രീ പന്നിശ്ശേരിയുടെ സമാധി സ്മരണാഞ്ജലി]

# പ്രസാധകക്കുറിപ്പ്

ശ്രീവിദ്യാധിരാജാ പബ്ലിക്കേഷൻെറ ഗ്രന്ഥാവലിയിൽ 24–ാമത്തെ ഗ്രന്ഥമായി പ്രസിദ്ധീകരിക്കുന്ന മനനം എന്നുകൂടി പേരുള്ള വിവേകസാരം ഒരു തമിഴ് ഗ്രന്ഥത്തിൻെറ വിവർത്തനമാണ്. കൊല്ലവർഷം 1073–ൽ ഒന്നാം പതിപ്പായി പ്രസിദ്ധീകരിക്കപ്പെട്ട ഈ ഗ്രന്ഥം വിരചിച്ചിട്ടുള്ളത് ശ്രീ. കുളത്തൂർ രാമൻനായരാണ്. 91 വർഷത്തെ പഴക്കമുള്ള ഗ്രന്ഥമാകയാൽ ഇതിലെ ഭാഷാശൈലി, ഇന്നത്തെ മലയാള ഭാഷാശൈലിയിൽ നിന്നും അല്പം വ്യത്യസ്തമാണ്. എന്നാൽ കാര്യമായ മാറ്റം വാക്യങ്ങൾക്ക വരുത്താതെ അവിടവിടെയായി അല്പം ചില മിനുക്കുപണികൾ മാത്രം വരുത്തി ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നത് പഴയ ശൈലിയുടെ തനിമ നഷ്ടപ്പെടുത്തേണ്ടാ എന്നു വിചാരിച്ചാണ്. അതിനാൽ ചിലഭാഗങ്ങളിൽ അല്പം ക്ലിഷ്ടത അനുഭവപ്പെട്ടേക്കാം. ശ്രീ വിദ്യാധിരാജാ ചട്ടമ്പിസ്വാമികളുടെ ആദിഭാഷ, വേദാധികാരനിരൂപണം, പ്രാചീന മലയാളം തുടങ്ങിയുള്ള ഗ്രന്ഥങ്ങൾ അടുത്തുതന്നെ പ്രസിദ്ധീകരിക്കുന്നുണ്ട്.

ജിജ്ഞാസുവായ ശിഷ്യൻെറ ചോദ്യത്തിന് സമാധാനം പറയുന്ന ഗുരുവിൻെറ വിശദീകരണത്തിൽ വേദാന്തശാസ്ത്രത്തിലെ സുപ്രധാനമായ മിക്കവിഷയങ്ങളും ചുരുക്കി പ്രതിപാദിക്കപ്പെട്ടിട്ടുണ്ടെന്നു പറയാം. അദ്ധ്യാരോപം, മായ, സാധനാചതുഷ്ടയം, ദുഃഖസ്വരൂപം, ആത്മാനാത്മതത്ത്വം അവസ്ഥാത്രയം, ശരീരത്രയം, താപത്രയം, പഞ്ചകോശം, സച്ചിദാനന്ദ ലക്ഷണം, ഷഡ്‌വിധലിംഗങ്ങൾ, മനോനിഗ്രഹം തുടങ്ങി മഹാവാക്യം വരെയുള്ള 35 വിഷയങ്ങൾ ഈ ലഘുഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു എന്നുകാണുമ്പോൾ ഈ ഗ്രന്ഥത്തിൻെറ മഹത്ത്വം എന്താണെന്ന് വ്യക്തമാകും. ഓരോ ചോദ്യത്തിനും, അദ്വൈതസിദ്ധാന്തത്തിൻെറ മാർഗ്ഗത്തിൽത്തന്നെയാണ് സമാധാനം നൽകുന്നത്. ഓരോ അദ്ധ്യായത്തിൻെറയും

ഉപസംഹാരത്തിൽ "ജീവന്മുക്തന്റെ ലക്ഷണമാണിതു്" എന്നു് പ്രത്യേകം ഉറപ്പിച്ചു പറയുകയും ചെയ്യുന്നുണ്ടു്.

എട്ടു് അദ്ധ്യായങ്ങളിലായി പ്രതിപാദിച്ചിരിക്കുന്ന വേദാന്തതത്വങ്ങളെ ഇപ്രകാരം സംഗ്രഹിക്കാം.

ഒന്നാമദ്ധ്യായത്തിൽ 'താപത്രയത്താൽ ഈ സംസാര ചക്രത്തിൽപ്പെട്ടുഴലുന്ന, എന്നെ രക്ഷിക്കേണമേ' എന്നുള്ള പ്രാർത്ഥനയോടുകൂടി ഗുരുവിനെ ശരണം പ്രാപിക്കുകയാണു് ശിഷ്യൻ. സംസാരചക്രത്തിൽ നിന്നും മോചനം നേടാൻ ഗുരുവിന്റെ സഹായത്താൽ മാത്രമേ കഴിയൂ എന്നു ചിന്തിച്ചു ബോധ്യം വന്നിട്ടു് സമർപ്പണ ബുദ്ധിയോടുകൂടി ഗുരുവിനെ ശരണം പ്രാപിക്കുന്ന ശിഷ്യന്റെ ഹൃദയാന്തർ നാളത്തിൽനിന്നും ഉദ്ഗമിക്കുന്ന വാക്കുകളാണു് ഇതിലെ ചോദ്യങ്ങൾ. അദ്വയനായും പൂർണ്ണനായും ഇരിക്കുന്ന ആത്മാവിനെ, സ്ഥാണുവിനെ പുരുഷനെന്നു ഭ്രമിക്കുന്നതു പോലെ, സത്യം ബോധ്യപ്പെടാതെ ഭ്രാന്തികൊണ്ടു് സുഖ ദുഃഖാഭിമാനിയായ ജീവനായി ഭ്രമിക്കുന്നതുകൊണ്ടു് ഈ സംസാരസാഗരത്തിൽ ദുഃഖിയായി ഉഴലുവാൻ ഇടയായി ത്തീരുകയാണെന്നു് ഗുരു സമാധാനം പറയുന്നു. ശിഷ്യനു് ഇപ്രകാരമുള്ള ഭ്രാന്തിയുണ്ടാകുന്നതു് അദ്ധ്യാരോപം കൊണ്ടാണു്. അദ്ധ്യാരോപമെന്നാൽ ഒരു വസ്തുവിനെ മറ്റൊരു വസ്തുവായി തോന്നുന്നതുതന്നെ. (അതുതന്നെ വിക്ഷേപവും) തുടർന്നു്, ത്രിഗുണാത്മകമായ മായയിൽ നിന്നും ഈ പ്രപഞ്ചം ഉണ്ടായതെങ്ങനെയെന്നു് വിശദീകരിക്കുന്നു. ചില അദ്ധ്യായങ്ങളിൽ തത്ത്വോപദേശങ്ങൾക്കുശേഷം അവയുടെ വിശദീകരണത്തിനായി നോട്ടുകൂടി കൊടുത്തിരിക്കുന്നതു് വളരെപ്രയോജനകരമാണു്.

രണ്ടാമദ്ധ്യായത്തിൽ ശിഷ്യന്റെ ചോദ്യം അനാദിയായ അവിദ്യയ്ക്കു് (മായയ്ക്കു്) അപവാദം എങ്ങനെ പറയപ്പെടുന്നു എന്നാണു്. ശിഷ്യന്റെ സംശയം പരിഹരിച്ചതിനു ശേഷം ഇപ്രകാരം ആ അദ്ധ്യായം ഉപസംഹരിച്ചിരിക്കുന്നു. വിദ്യതന്നെയാണു് അവിദ്യയെ ഇല്ലാതാക്കുന്നതെന്നു് സകല ശാസ്ത്രങ്ങളും പ്രഖ്യാപിച്ചിട്ടുണ്ടു്. ശശശൃംഗം എന്നു പേരു പറയാമെങ്കിലും അതിനു രൂപം

ഇല്ലാത്തതുപോലെ മായ എന്നുപേരുമാത്രമല്ലാതെ അതിന്നു സ്വരൂപമേ ഇല്ല. അതുകൊണ്ടാണു് ഈ തത്വത്തെ അറിഞ്ഞ ജ്ഞാനികൾ ശശശൃംഗംപോലെയാണു് മായ എന്നുപറയുന്നതു്. ജ്ഞാനം കൊണ്ടു് മായാനാമം പോലും മായുന്നു. മായയിൽ നിന്നുമാണു് വിദ്യ ഉണ്ടാകുന്നതെങ്കിലും ആ വിദ്യ മായയെത്തന്നെ നശിപ്പിക്കുന്നു. മരങ്ങൾ തമ്മിൽ ഉരസുമ്പോൾ ഉണ്ടാകുന്ന അഗ്നി എപ്രകാരം മരത്തെ നശിപ്പിക്കുന്നുവോ അതുപോലെ.

മൂന്നാമദ്ധ്യായം വേദാന്ത വിചാരം ചെയ്യുന്നതിനു് അധികാരി ആരാണെന്നും ആത്മാവു്, അനാത്മാവു് ഈ തത്ത്വങ്ങളേതെന്നും വിസ്തരിച്ചരുളിച്ചെയ്യണമെന്നുള്ള ചോദ്യത്തിന്റെ സമാധാനമാണു്. സാധനചതുഷ്ടയ സമ്പന്നനാണു് വേദാന്ത വിചാരത്തിനു് അധികാരി. സാധന ചതുഷ്ടയം—നിത്യാനിത്യ വസ്തുവിവേകം, ഇഹാമുത്രഫല ഭോഗവിരാഗം, ശമാദിഷഡ്കം, മുമുക്ഷുത്വം ഇവയാണു്. ഇവയെ ഓരോന്നിനേയും വിശദീകരിച്ചു് പറഞ്ഞുകൊടുക്കുന്നു ഗുരു.

നാലാമദ്ധ്യായത്തിൽ ദുഃഖം ആഗന്തുകമോ, സ്വാഭാവികമോ എന്നും കർമ്മം എത്രവിധമാണെന്നും, രാഗദ്വേഷാദികൾ ഏതെന്നും അറിയണമെന്നുള്ളതാണു്.

ദുഃഖം, ആഗന്തുകമാണെന്നും, സ്വാഭാവികമല്ലെന്നും സമാധാനം പറയുന്നു. മാത്രമല്ല, ദുഃഖം ഉണ്ടാകുവാനുള്ള കാരണം, ജീവൻ ശരീരം സ്വീകരിച്ചതാണു്. എന്തെന്നു വച്ചാൽ ജന്മം ഉണ്ടായതുകൊണ്ടുതന്നെ. ജന്മം ഉണ്ടാകുമ്പോൾ അവിവേകത്താൽ അഹംബുദ്ധി ഉണ്ടാകുന്നു. അപ്പോൾ ഞാനെന്നും എന്റേതെന്നുമുള്ള അഹന്താസ്വാർത്ഥങ്ങളും ത്രിഗുണങ്ങളും ഉണ്ടാകുന്നു. അതു് അഭിമാനത്തെ സൃഷ്ടിക്കുന്നു. അതോടൊപ്പം രാഗദ്വേഷാദികളും, കാമക്രോധാദികളും ഉണ്ടാകുന്നു. അതു് സുഖദുഃഖത്തിനു് കാരണമായിത്തീരുകയും ചെയ്യുന്നു. ഇതിനെ ഇല്ലാതാക്കാനുള്ള വഴി ജ്ഞാനം നേടുകയാണു്. അപ്പോൾ ദുഃഖത്തിനു് കാരണമായവയെല്ലാം —അവിവേകവും, അഹന്താമമതകളും, അഭിമാനവും, രാഗദ്വേഷങ്ങളും, കാമക്രോധാദി

കളും — നശിക്കുന്നു. ജ്ഞാനലബ്ധിക്കുശേഷം പുനർജ്ജന്മമുണ്ടാകാത്തതുകൊണ്ടു് ശരീരം സ്വീകരിക്കേണ്ടതായി വരുന്നുമില്ല. അവൻ ജീവന്മുക്തനായിത്തീരുകയും ചെയ്യും.

അഞ്ചാമദ്ധ്യായത്തിൽ ശിഷ്യന്റെ ചോദ്യത്തിനു സമാധാനമായി ആത്മാനാത്മതത്വങ്ങളെയും, ശരീരത്രയവിലക്ഷണനെയും, അവസ്ഥാത്രയത്തെയും, പഞ്ചകോശങ്ങളെയും വിവരിച്ചുകൊടുക്കുന്നു.

ആറാമദ്ധ്യായത്തിൽ സച്ചിദാനന്ദലക്ഷണം, അഖണ്ഡത്വം, അജ്ഞാനസ്വരൂപം, താപത്രയം, പ്രതിബന്ധത്രയം, നവവിധസംസാരങ്ങൾ മുതലായ വിഷയങ്ങളെ പ്രതിപാദിച്ചിരിക്കുന്നു.

ഏഴാമദ്ധ്യായത്തിൽ വാസനാത്രയം, ശ്രവണാദിത്രയം, ഭാവനാത്രയം, പ്രാരാബ്ധത്രയം, കർമ്മത്രയം, സപ്താവസ്ഥകൾ, മനോനിഗ്രഹം, വേദാന്തവിരുദ്ധമനനം ആദിയായ സുപ്രധാന വിഷയങ്ങളാണു് ശിഷ്യന്റെ ചോദ്യത്തിനു് സമാധാനമായി പ്രതിപാദിച്ചിരിക്കുന്നതു്. ഏറ്റവും കൂടുതൽ വിഷയങ്ങളെപ്പററി വിവരിച്ചിരിക്കുന്നതും ഈ അദ്ധ്യായത്തിൽ തന്നെ.

എട്ടാമദ്ധ്യായത്തിൽ മഹാവാക്യമാഹാത്മ്യത്തെയും, കാണ്ഡത്രയത്തെയും വിവരിച്ചിട്ടുണ്ടു് തത്വമസ്യാദി നാലു മഹാ വാക്യങ്ങൾ ഏതെല്ലാമെന്നു് പറയുന്നു. തത്വമസിയുടെ വളരെ ലഘുവായ ഒരർത്ഥം മാത്രമേ ഇതിൽ പറയുന്നുള്ളു. പൊതുവേ പറഞ്ഞാൽ ഒരു ലഘുപ്രകരണഗ്രന്ഥമായിത്തന്നെ ഈ വിവേകസാരത്തെ പരിഗണിക്കാം. വേദാന്തശാസ്ത്രത്തിലെ സുപ്രധാന വിഷയങ്ങൾ അത്രയുംകൂ ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുന്നുണ്ടു്.

ശ്രീവിദ്യാധിരാജാ ചട്ടമ്പിസ്വാമിതിരുവടികളുടെ പരമ്പരയിൽപെട്ട ആചാര്യന്മാരുടെ ഗ്രന്ഥങ്ങൾ പ്രചരിപ്പിക്കുന്നതിനും, അദ്വൈതസിദ്ധാന്തത്തിന്റെ അടിസ്ഥാന തത്വങ്ങളെപ്പററി ജനങ്ങളിൽ ബോധം ഉളവാക്കുന്നതിനും പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ഈ പബ്ളിക്കേഷൻ സംസ്കൃതഭാഷയ്ക്കു പുറമെ തമിഴ് ഭാഷയിലെ ഗ്രന്ഥങ്ങളും വ്യാഖ്യാനിച്ചും തർജ്ജിമ ചെയ്തും

മലയാളത്തിൽ പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുന്നു. ഹഠയോഗപ്രദീപികയും, ഭാഷാതിരുക്കുറളും ഇതിനകം പ്രസിദ്ധീകരിച്ച് കഴിഞ്ഞിട്ടുണ്ട്. തമിഴ് ഗ്രന്ഥങ്ങളിൽ മൂന്നാമത്തേതാണ് ഈ വിവേകസാരം. ദേഹമാണ് മനുഷ്യൻ എന്നു ധരിച്ചുവച്ചിട്ടുള്ള ജഡബുദ്ധികൾക്ക് ശാരീരികാവശ്യങ്ങളുടെ പൂർത്തീകരണത്തോടെ അവരുടെ ജീവിതലക്ഷ്യം അവസാനിക്കുന്നു. ഭൗതികസമ്പത്തും, അധികാരവും, സുഖഭോഗങ്ങളും കൊണ്ട് അക്കൂട്ടർ സംതൃപ്തിയടയുന്നു. അവരെ സംബന്ധിച്ചിടത്തോളം ക്ഷണികരസം പകർന്നുകൊടുത്ത് മതിമയക്കുന്ന 'സാഹിത്യ' ഗ്രന്ഥങ്ങളിലാണ് താല്പര്യം. നാസ്തികതയുടെയും, അധാർമ്മികതയുടെയും വിഷബീജങ്ങൾ മസ്തിഷ്കത്തിൽ പടർന്നു പിടിച്ച് യുവതലമുറയുടെ മനസ്സാക്ഷിയെ മരവിപ്പിച്ചു കളയുന്ന പ്രചണ്ഡമായ പ്രചരണത്തിനിടയിൽ ഇത്തരം ദാർശനിക മൂല്യങ്ങളടങ്ങുന്ന ഗ്രന്ഥങ്ങൾ സമൂഹത്തിന്റെ അനർഘ സമ്പത്താണെന്ന് അറിയാവുന്ന സജ്ജനങ്ങളാണ് ഈ ഗ്രന്ഥങ്ങൾ സ്വാഗതം ചെയ്യുന്നത്.

ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻെറ അഭ്യുദയകാംക്ഷിയും, ഉപദേശകസമിതി അംഗവുമായ ശ്രീ. പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ് അവർകളാണ് അദ്ദേഹത്തിൻെറ ഗ്രന്ഥപ്പുരയിൽ നിന്നും വളരെ ക്ലേശങ്ങൾ സഹിച്ച് ഈ ഗ്രന്ഥം തിരഞ്ഞെടുത്ത് ഞങ്ങൾക്ക് പ്രസിദ്ധീകരണത്തിനായി നല്കിയത്. നിസ്വാർത്ഥമതിയും, ദാർശനികനും, സ്നേഹസമ്പന്നനുമായ ആ മഹദ്‌വ്യക്തിയോട് ഈ പബ്ലിക്കേഷനുള്ള ഹൃദയംഗമമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ഗ്രന്ഥം വളരെ ചുരുങ്ങിയ സമയത്തിനുള്ളിൽ ഭംഗിയായി അച്ചടിച്ചുതന്ന പെരുമൺ ലിതാ പ്രിന്റേഴ്സിനോട് ഞങ്ങൾക്കുള്ള നന്ദി ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

സജ്ജനവിധേയൻ,

പെരുമൺ, **കെ. ആർ. സി. പിള്ള**

15–7–'89. ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്.

ശ്രീവിദ്യാധിരാജാ പബ്ളിക്കേഷൻസ്

## ഉപദേശക സമിതി

1 പത്മശ്രീ. ഡോ. ശൂരനാട്ടു കുഞ്ഞൻപിള്ള

2 ശ്രീ. പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്

3 പ്രൊഫസർ പി. ആർ. നായർ

4 ശ്രീ. ഓച്ചിറ എൻ. എസ്. പണിക്കർ

# ഉള്ളടക്കം



[മറുപുറം]

# മുഖപ്രസംഗം

അനേകജന്മങ്ങളിൽ ബഹുതപസ്സുകൾ ചെയ്തതിനാൽ സകലപാപങ്ങളും ഭസ്മമായിപ്പോയിട്ട് ശുദ്ധാന്തഃകരണന്മാരായി നിത്യാനിത്യവസ്തുവിവേകബുദ്ധികളായി ഇഹാമുത്രാർത്ഥഫലഭോഗവിരാഗികളായി ശമാദിഷട്കസമ്പന്നന്മാരായി മോക്ഷേച്ഛുക്കളായിരിക്കുന്ന അധികാരികൾക്കും സംസാരമാകുന്ന ദുഷ്ടസർപ്പത്തിന്റെ വിഷപ്പല്ലുകളാൽ കടിക്കപ്പെട്ട മോഹത്താൽ ബുദ്ധികെട്ടവരായും, പഞ്ചകോശങ്ങളാൽ ആത്മാവ് മറയപ്പെട്ടവരായും ഉള്ളവർക്കും ഈ ശരീരത്തിൽതന്നെ മോക്ഷപ്രാപ്തിക്ക് എളുപ്പമായമാർഗ്ഗം ഇതേക്കാൾ മററു യാതൊന്നുമില്ലെന്നുള്ള എന്റെ അറിവിനേ അസ്ഥിവാരമാക്കിയും ഇതരഭാഷകളിൽ ജ്ഞാനലേശമില്ലാത്തവർക്കും, ജ്ഞാനമുള്ളതായ വെറും മലയാളഭാഷയിൽ സാരവത്തുക്കളായ സംഗതികൾ അടങ്ങീട്ടുള്ള ഒരു വേദാന്തശാസ്ത്ര ഗ്രന്ഥം ഇതേവരെ ഉണ്ടായിട്ടില്ലാത്തതിനാലും നമ്മുടെ നാട്ടിൽ പല കോണുകളിലും അനേകകോടി ജീവരാശികൾ മനുഷ്യവർഗ്ഗത്തിൽതന്നെ അജ്ഞാനതിമിരം പിടിപെട്ടുകിടപ്പുള്ളവർക്കു ഒരു ഗുളികയായി തീരണമെന്നുള്ള വിചാരത്തോടുകൂടിയും "മനന" മെന്നുകൂടി പറയപ്പെടുന്ന വിവേകസാരമെന്ന ഗ്രന്ഥത്തെ ഗുരുശിഷ്യസംവാദരീതിയിൽ ചുരുക്കമായും, ഭാഷയായും എഴുതാനായി ഞാൻ സന്നദ്ധനായതാകുന്നു.

ഈ ഗ്രന്ഥത്തിൽ ഇരട്ടിപ്പായും സവിസ്താരമായും കൊണ്ടുപോകുന്ന ഓരോ പ്രകരണങ്ങളെ ചുരുക്കി മുഴുവൻഭാഗത്തെയും ഇതിൽ വരുത്തിയിട്ടുണ്ടു്. "അതായതു് നാല്പത്തിയഞ്ചു് പ്രകരണം" (നോട്ടു്) എന്നു് കാണിച്ചുപ്രസ്താവിച്ചിട്ടുള്ളതു് ഇതരഗ്രന്ഥങ്ങളിൽനിന്നും കിട്ടിയിട്ടുള്ള അറിവിനെ അതാതു സംഗതികളോടുചേർത്താൽ നന്നായിരിക്കുമെന്നു് എനിക്കുതോന്നുകയാൽ ഞാൻ അങ്ങനെ ചേർത്തിട്ടുള്ളതാണു്.

പൂർവ്വംതന്നെ ശ്രീ ശങ്കരാചാര്യർ, വിദ്യാരണ്യർ മുതലായ ആചാര്യന്മാരാൽ ബഹുവിധമായി അദ്വൈത

ഗ്രന്ഥങ്ങൾ ചമയ്ക്കപ്പെട്ടിരിക്കുന്നു എങ്കിലും അതുകൾക്കു് പിൻഗാമികളായ ദ്വൈതഭാവ വ്യവഹാരികൾ ഇപ്പഴം മേലുമുണ്ടെങ്കിൽ വ്യവഹാരനാശത്തെ ചെയ്യുന്നതിനു് ഇത്രം മതിയാകുന്നതല്ലെന്നു പറവാൻ പാടില്ല. ആയതിനാലും അദ്വൈതവിഷയത്തിൽ അധികം ജ്ഞാനമില്ലാത്ത എന്നാൽ ചെയ്യപ്പെട്ട ഈ ശ്രമം പഠിപ്പുള്ള ഒരാളാൽ പരിശോധിക്കപ്പെട്ടിരുന്നുവെങ്കിൽ അധികം തെറ്റുകൾ ഇല്ലാതിരുന്നേനെ. പക്ഷെ ഞാൻ അതിനുതയ്യാറാകാതിരുന്നതു് രണ്ടുദ്ദേശത്തിന്മേലാണു്. പരിശോധനയിൽ വാചകശുദ്ധി വരാമെന്നല്ലാതെ ഏതു് വസ്തുവേപ്പറ്റി പ്രതിപാദിക്കുന്നുവോ അതിനെ ശുദ്ധിചെയ്യാൻ ഒരു ശാസ്ത്രജ്ഞനാൽ കഴിയുന്നതല്ലാത്തതുകൊണ്ടും വൃഥാകാലത്തെ വ്യയം ചെയ്യാതെ വെളിക്കുവിടാമെന്നുള്ള അത്യാശകൊണ്ടും എന്നല്ലാതെ മറ്റൊന്നുമല്ലാ.

നിലയില്ലാത്ത ഒരു നദിയിൽക്കൂടി കാൽനടയായി സവാരിചെയ്യാമെന്നു വിചാരിച്ചു് ഒരാളിറങ്ങി മൂക്കോളമായപ്പോൾ തിരെപ്പോന്നതുപോലെ ഏതോ ചിലതൊക്കെ ഇതിൽനിന്നും വെളിക്കിറക്കിയിട്ടുണ്ടു്. ആയതിനെക്കുറിച്ചിവിടെ പ്രസ്താവിച്ചിട്ടാവശ്യമില്ലെന്നു ചുരുക്കുന്നു.

അതിനാൽ ജീവരാശികളോടു് കരുണയുള്ള മഹാന്മാരാൽ കാണപ്പെടുന്ന തെറ്റുകൾക്കു് അവർ എനിക്കു് മാപ്പുതരുമെന്നു വിശ്വസിക്കുന്നു.

എന്നു് തർജ്ജിമക്കാരൻ.

# വിവേകസാരം

## ഒന്നാം അദ്ധ്യായം.

പരമഗുരുവായി സകലജഗത്തിനും കാരണമായി സംസാരത്തെ നശിപ്പിക്കുന്നതിങ്കൽ കാരണമായ ഷഡാനനദേവ പാദാരവിന്ദങ്ങളിൽ നമസ്കരിക്കുന്നു.

അനാദിയായിരിക്കുന്ന അജ്ഞാനമഹാമോഹത്താൽ മൂഢനായിരിക്കുന്ന എന്നാൽ യാതൊരുത്തന്റെ കടാക്ഷലേശംകൊണ്ടു ജ്ഞാനമാകുന്ന രത്നം പ്രാപിക്കപ്പെടണമോ ആ അദ്വൈതപരമാത്മ സ്വരൂപമായും ആനന്ദാനുഭവശീലനായും യോഗശ്രേഷ്ഠനായുമിരിക്കുന്ന ശ്രീഗുരുവിനെ ഭജിക്കുന്നു.

കഷ്ടമായിരിക്കുന്ന താപത്രയത്താൽ ബഹുക്ലേശപ്പെട്ടു ആ ക്ലേശബന്ധത്തിൽ നിന്നും മോചിപ്പിക്കപ്പെടേണമെന്നു അത്യന്തമോക്ഷേച്ഛയാൽ ശിഷ്യനായിരിക്കുന്ന ഒരുവൻ സൽഗുരുവിനെ വന്നു് പ്രാപിച്ചു് ചോദിക്കുന്നു. "ദയാസിന്ധോ ശരണം പ്രാപിക്കുന്ന എന്നെ രക്ഷിക്കുക." ഏതു ഭയത്തിൽനിന്നും രക്ഷിക്കണമെന്നാൽ ജനനമരണമാകുന്ന സംസാരസമുദ്രത്തെ വിട്ടുമറുകരകയറാൻ കഴിയാതെ ഉഴലുന്നതിനാൽ ശരണാഗതനായിരിക്കുന്ന എന്നെ രക്ഷിക്കണമെന്നു ശിഷ്യൻ പറയുന്നു. ഹേ ഗുരോ, എന്നെ ശരണംപ്രാപിച്ചാൽ ഞാൻ എന്തുചെയ്യുമെന്നു ചോദിക്കുന്നുവോ, നിങ്ങൾ രക്ഷിക്കേണ്ടതല്ലാതെ വേറെ ഗതിയില്ല. അതു് എങ്ങനെയെന്നാൽ ലോകത്തിൽ തലയിൽ തീപറ്റിയവനു ദാഹോപശമനാർത്ഥമായി ജലരാശിയെ കൂടാതെ വേറെ എങ്ങനെ ഗതിയില്ലയോ അങ്ങനെ താപത്രയ ദുഃഖമാകുന്ന അഗ്നിയാൽ തപിക്കുന്ന എനിക്കു് താങ്കളെപോലെയുള്ള സത്തുക്കൾ അല്ലയോഗതി. എന്തുകൊണ്ടെന്നാൽ സംസാരഭ്രാന്തിയില്ലാതെ ശാന്തന്മാരായി ആദ്യന്തരഹിതമായി നിരതിശയമായിരിക്കുന്ന ബ്രഹ്മസുഖത്തിങ്കൽ നിങ്ങൾ മുങ്ങിയിരിക്കുന്നവരല്ലയോ ആയതിനാൽ ദുഃഖിയായിരിക്കുന്ന എന്നെ രക്ഷിക്കണം.

ഹേ ശിഷ്യാ, അഹോ ആശ്ചര്യം. നിന്റെ ഭ്രാന്തിമഹിമയെ എന്തെന്നുപറയട്ടെ. സ്ഥാണുവിനെ പുരുഷനെന്നു ഭ്രമിക്കുന്നപോലെ അദ്വയനായി പൂർണ്ണനായിരിക്കുന്ന തന്നെ ജീവനായിട്ടു ഭ്രമിക്കുന്നു. ഭ്രാന്തികൊണ്ടു ദുഃഖിക്കുന്നു. ഈ ഭ്രാന്തി ഏതിങ്കൽനിന്നു വന്നുവെന്നാൽ മിഥ്യയായിരിക്കുന്ന സംസാരമായ സ്വപ്ന ഭ്രാന്തിയിൽ നിന്നുവന്നു. സച്ചിദാനന്ദമായിരിക്കുന്ന പരമാത്മാവിങ്കൽ സംസാരിയാകുന്നതു് ആർ,–സംസാരമാവിതു് ഏതു്–എവിടെയിരിക്കുന്നു, ഏതിനാൽ വന്നു. ഏതിങ്കൽനിന്നുണ്ടായി എങ്ങനെയാണു് ഉണ്ടായതു് അദ്വൈതവസ്തുവിതു എന്തിനു് ഭ്രമിക്കുന്നു. ഒന്നുമില്ല എന്നാലും സുഷുപ്തിയിങ്കൽ സുഖമായി നിദ്രചെയ്യുന്നവൻ താൻ നിർവ്വികാരനായി സുഖമായിരുന്നാലും ഞാൻ കെട്ടുപോയി എന്നു വൃഥാവിൽ ഭ്രമിക്കുന്നതുപോലെ നിർവ്വികാരനായി ഒരു ആകാരവുമില്ലാതെ പരമാത്മസ്വരൂപനായിരിക്കുന്ന നീയും വൃഥാവിൽ ഞാൻ സംസാരിയെന്നും ദുഃഖിയെന്നും ഭ്രമിക്കുന്നു. സംസാരവുമില്ല സംസാരിയുമില്ല ഒന്നുമില്ല പിന്നെ എന്തിരിക്കുന്നുവെന്നാൽ ആദ്യന്തരഹിതമായി രണ്ടാം വസ്തു ഇല്ലാതെ പരമാനന്ദ ചിദ്രൂപമായി ഒരുകാലത്തും ബന്ധമില്ലാതെ നിത്യമുക്തമായി ശുദ്ധമായി ബോധരൂപമായി ഏകമായിരിക്കുന്ന വസ്തുമാത്രമായിരിക്കുന്നു വേറെഒന്നുമില്ല. എന്നാൽ ഏതോ ഒരു സംസാരഭ്രാന്തി മഹത്തായി നിബിഡമായ് വർഷകാലത്തെ മേഘംപോലെ അന്ധകാരമായിട്ടു മറക്കുന്നുണ്ടല്ലോ അതു് ഏതു് എന്നു ചോദിക്കുന്നുവെങ്കിൽ ഇതിന്നനിപത്യർത്ഥമായി അദ്ധ്യാരോപാപവാദങ്ങളെ പറയാം. കേട്ടുകൊൾക.

ഹേ ശിഷ്യാ–അദ്ധ്യാരോപം എന്നതു് ഒരുവസ്തുവേ മറ്റൊരുവസ്തുവായി തോന്നിക്കുന്നതു തന്നെ ആകുന്നു. അതു എങ്ങനെയെന്നാൽ സ്ഥാണുവിൽ പുമാനും രജ്ജുവിൽ സർപ്പവും മരുഭൂമിയിൽ ജലവും (കാനൽ) ആകാശത്തിൽ കറുപ്പും എങ്ങനെ ആരോപങ്ങളോ അതുപോലെ നിഷ്പ്രപഞ്ചസ്വരൂപമായ ആത്മാവിങ്കൽ പ്രപഞ്ചം ആരോപിക്കുന്നതു തന്നെ അദ്ധ്യാരോപം. അദ്വൈതമായി സച്ചിദാനന്ദ

ലക്ഷണങ്ങളായിരിക്കുന്ന പരബ്രഹ്മം തന്നെ ആത്മവസ്തു എന്നും രജ്ജുവിൽ സർപ്പമെന്ന ഒരു നാമവും രൂപവും മാത്രം എങ്ങനെ മിഥ്യയായി ആരോപിക്കപ്പെടുന്നുവോ അതുപോലെ ബ്രഹ്മാദിസ്തംബപര്യന്തം പ്രാണികളെന്നും പൃഥിവ്യാദിജഡങ്ങളെന്നും നാനാവിധ നാമങ്ങളും രൂപങ്ങളുമായി കാണപ്പെടുന്ന ജഗത്തുതന്നെ ആരോപിതമായിരിക്കുന്ന വസ്തുവെന്നും അറിയേണ്ടതാണ്.

ശരീരത്തിൽ അഭിമാനിയായി ഞാനെന്നുതോന്നിക്കുന്നവൻ ജീവൻ. ഈ ജീവൻ ബഹിർമ്മുഖനായി സകല സംസാരങ്ങളും സത്യമെന്നും താൻതന്നെ സകലകർമ്മങ്ങളും ചെയ്യുന്നുവെന്നും സുഖദുഃഖങ്ങളെല്ലാം തനിക്കുതന്നെയെന്നും തനിക്കതുവേണം ഇതുവേണമെന്നും ആസക്തികൊണ്ടു ബുദ്ധിനശിച്ച് അനാദികാലം മുതൽക്കേ താൻ ആരു; ജഗത്തായതേതെന്ന വിചാരം കൂടാതെ സംസാരത്തിൽ തന്നെ സദാ വ്യവഹരിച്ചുകൊണ്ടിരിക്കുന്നതല്ലാതെ അദ്വൈതനായിരിക്കുന്ന തന്റെ സ്വരൂപസ്മരണയില്ലാത്തതു തന്നെ അജ്ഞാനം. ഈ അജ്ഞാനത്തിനു പ്രകൃതിയെന്നും മായ എന്നും, തമസ്സെന്നും അവിദ്യയെന്നും അവ്യക്തമെന്നും പ്രധാനമെന്നും നാനാവിധങ്ങളായി പേർ പറയപ്പെടുന്നു. ഇതിൽ പ്രകൃതി ഏതെന്നാൽ ഗുണങ്ങളുടെ സാമാന്യാവസ്ഥയ്ക്കു് പ്രകൃതിയെന്നും പ്രളയാവസ്ഥയെന്നും മഹാസുഷുപ്തിയവസ്ഥ എന്നും പേരുകൾ പറയപ്പെട്ടിരിക്കുന്നു.

ഈ പ്രകൃതിയിൽ, അനേകകോടി ജീവരാശികൾ തങ്ങളുടെ കർമ്മ, വാസന എന്ന രണ്ടു ശക്തികൾ ലീനമായിരിക്കും. ഏതുപോലെയെന്നാൽ മെഴുകുണ്ടയിൽ നവലോഹരാവകൾ എങ്ങനെ ചേർന്നിരിക്കുമോ അതുപോലെ ആകുന്നു. അങ്ങനെ ബഹുകാലമിരിക്കെ ദൈവഗതിയായ് ഒരിക്കൽ ജീവന്മാരുടെ കർമ്മബലം പാകമായ് ത്രിഗുണാത്മകമായ പ്രകൃതിയാകുന്ന സത്വഗുണംവിജൃംഭിക്കും. അങ്ങനെ വിജൃംഭിക്കുന്ന സത്വഗുണത്തെ മായയെന്നുപറയും. ഈ മായയിൽ പ്രതിബിംബിച്ച ചൈതന്യവും മായയും ഇതിന്റെ അധിഷ്ഠാനചൈതന്യവുംകൂടി ഈശ്വരൻ എന്നു പറയപ്പെടുന്നു ഈ ഈശ്വരന് അന്തര്യാമി, അവ്യാകൃതൻ

എന്നു രണ്ടു നാമങ്ങൾ കൂടി ഉത്ഭവിക്കയും ജഗൽസൃഷ്ടിക്കു ഹേതുഭൂതനായ് ഭവിക്കയും ചെയ്യുന്നു.

ഈവിധം സൃഷ്ടിക്കു ഉപാദാനം നിമിത്തം എന്നു് രണ്ടു് കാരണങ്ങൾ കൂടി വേണ്ടതാണു്. മണ്ണു് ഉപാദാനം. കുശവനും അവൻെറ ആയുധങ്ങളും നിമിത്തം, ഇങ്ങനെ രണ്ടും ചേർന്ന ഘടാദികളും. നൂൽ ഉപാദാനം, നെയ്ത്തുകാരനും അവൻെറ ആയുധങ്ങളും നിമിത്തം. ഇങ്ങനെ രണ്ടുംചേർന്നു പുടവയും ഉണ്ടാകുന്നു. ഈ വിധം ഉപാദാന നിമിത്തങ്ങൾ ചേരാതെ യാതൊന്നിനേയും ഉണ്ടാക്കാൻ കഴിയുന്നതല്ലാ അതിനാൽ സൃഷ്ടിക്കായി ഉപാദാനനിമിത്തങ്ങളെ സ്വീകരിച്ചതാണു്.

ശിഷ്യൻ ചോദിക്കുന്നു— ഗുരോ ഇതിനാൽ എനിക്കു സംശയം വളരുന്നതല്ലാതെ നിവർത്തിയായില്ല. നിവർത്ത്യത്തിനായ അരുളിച്ചെയ്യണമെന്നപേക്ഷിക്കുന്നു. ഗുരു—മായ ഉപാദാനം, ഈശ്വരൻ നിമിത്തം. ഇങ്ങനെയായാൽ എന്താണു് എന്ന സംശയം ജനിക്കുന്നുവെങ്കിൽ ഈവിധാഭിപ്രായം ശ്രുതിക്കു വിരോധമായുള്ളതാണു് എന്നതന്നെയല്ലാ ഉപാദാനം എന്നതു് ഒരു സത് പദാർത്ഥമായുമിരിക്കണം അങ്ങനെയാകുമ്പോൾ മായയും ഈശ്വരനും സത്പദാർത്ഥങ്ങളായിവരും. അപ്പോൾ അദ്വൈതമെന്നശബ്ദം നശിച്ചുപോകും അതുകൊണ്ടു് കേവലമാകുന്ന മായയെ ഉപാദാനമെന്നും നിമിത്തമെന്നും പറവാൻ പാടില്ല പിന്നയോ, എന്നാൽ ഈ രണ്ടു കാരണങ്ങളും ഈശ്വരങ്കൽതന്നെയായിരിക്കുന്നു. എങ്ങനെയെന്നാൽ ലോകത്തിലെ എട്ടുകാലിപൂച്ചിയെന്ന ഒരു ചെറിയ ജന്തുവിൽ ശരീരയത്നത്താൽ ഉപാദാനവും ബുദ്ധിയുടെ യത്നത്താൽ നിമിത്തവും ആയ രണ്ടു ശക്തികളും കാണുന്നതുപോലെ ഈശ്വരൻ തന്നെ സത്വഗുണപ്രധാനമായ മായയോടുകൂടി നിമിത്തവും തമോഗുണ പ്രധാനമായ മായയോടുകൂടി ഉപാദാന കാരണവുമായി ഭവിച്ചു.

സത്വഗുണപ്രധാനമാകുന്ന മായയോടു ചേർന്നു് തമോഗുണപ്രധാനമാകുന്ന മായയെ ദർശിച്ചപ്പോൾ അങ്ങനെ ചേർന്ന ചൈതന്യത്താൽ ആകാശവും ആകാശചൈത

ന്യത്താൽ വായവും വായുവിൻ ചൈതന്യത്താൽ അഗ്നിയും അഗ്നിയിൻ ചൈതന്യത്താൽ ജലവും ജലത്തിൻ ചൈതന്യത്താൽ പൃഥിവിയുമുണ്ടായി. ഇതുകൾക്കു് അപഞ്ചീകൃതഭൂതങ്ങളെന്നും സൂക്ഷ്മഭൂതങ്ങളെന്നും തന്മാത്രകളെന്നും നാമങ്ങൾ പറയപ്പെടുന്നു. ഈ ഭൂതങ്ങളാൽ സമഷ്ടി വ്യഷ്ടിയായി ലിംഗശരീരമുണ്ടായി. ഈ ലിംഗശരീരം പതിനേഴ തത്വങ്ങളോടുകൂടിയിരിക്കും. പതിനേഴതത്വങ്ങൾ ഏതെന്നാൽ ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു്, കർമ്മേന്ദ്രിയങ്ങൾ അഞ്ചു്, പ്രാണാദി വായുക്കൾ അഞ്ചു്, മനസ്സ്, ബുദ്ധി എന്നു രണ്ടു് ഇങ്ങനെയാണു് പതിനേഴതത്വങ്ങൾ ഇതുകളുടെ ഉല്പത്തി എങ്ങനെയെന്നാൽ–

ആകാശത്തിന്റെ സാത്വീകാംശ ശ്രോത്രേന്ദ്രിയം
വായുവിന്റെ സാത്വീകാംശം ത്വഗീന്ദ്രിയം
അഗ്നിയുടെ സാത്വീകാംശം ചക്ഷുരേന്ദ്രിയം
അപ്പിന്റെ സാത്വീകാംശം ജിഹ്വേന്ദ്രിയം
പൃഥിവിയുടെ സാത്വീകാംശം ഘ്രാണേന്ദ്രിയം

ഇങ്ങനെ വ്യഷ്ടിയിൽ ജ്ഞാനേന്ദ്രിയവും സമഷ്ടിയിൽ അന്തഃക്കരണങ്ങളും വ്യഷ്ടിയിൽ രജോംശത്തിൽ കർമ്മേന്ദ്രിയങ്ങളും രാജസ സമഷ്ടിയിൽ പ്രാണാദിവായുക്കളും ഈ വായുക്കളിൽ അന്തർഭൂതന്മാരായി അഞ്ചു് ഉപവായുക്കളും ഉണ്ടായി. ഇങ്ങനെ ഉണ്ടായ ശരീരത്തിൽ അഭിമാനിയായി ഈശ്വരൻ ഹിരണ്യഗർഭനായിരിക്കുന്നു. ഈ ഹിരണ്യഗർഭനു് പ്രാണനെന്നും സൂത്രാത്മാവെന്നും കൂടി പേരുകൾ പറയപ്പെടുന്നു.

മായയിൽ ഈശ്വരദർശനത്താൽ തമോംശ പ്രധാനമായ അപഞ്ചീകൃത പഞ്ചഭൂതങ്ങളിൽ ആകാശാദിസ്ഥൂലഭൂതങ്ങൾ ഉണ്ടായി. അതുകൾ ഓരോന്നു് രണ്ടായിഭാഗിച്ചു് പകുതി പ്രത്യേകം വച്ചിട്ടു് പകുതിയെ നന്നാലായി പകുത്തു് ഓരോന്നിന്റെയും പകുതിയായ മററു് അംശത്തോടു് ആ നാലിനേയും ചേർക്കുന്നതാണു് പഞ്ചീകൃത സ്ഥൂലഭൂതങ്ങളെന്നു പറയപ്പെടുന്നതു്. ഈ പഞ്ചീകൃതപഞ്ചമഹാഭൂതങ്ങളാൽ അണ്ഡവും അതിൽ പതിനാലുലോകങ്ങളും ഈ ലോകങ്ങൾക്കുചിതമായി ജരായുജം, അണ്ഡജം,

സ്വേദജം, ഉത്ഭിജം എന്നിങ്ങനെ നാലുവക യോനികളും ഉണ്ടായി. ഇതുതന്നെ സ്ഥൂലപ്രപഞ്ചം. ഇതിൽ അഭിമാനിക്കുന്ന ഈശ്വരനെ വിരാട്ട്, വൈശ്വാനരൻ, വൈരാജകൻ എന്ന നാമങ്ങൾ പറയപ്പെടുന്നു. ജാഗ്രത്തിൽ സ്ഥൂലശരീരത്തിൽ അഭിമാനിയായ ജീവനു വിശ്വനെന്നും സ്വപ്നത്തിൽ സൂക്ഷ്മശരീരത്തിൽ അഭിമാനിയായ ജീവനു തൈജസൻ എന്നും സുഷുപ്തിയിൽ കാരണശരീരത്തിൽ അഭിമാനിയായ ജീവന് പ്രാജ്ഞൻ എന്നും പേർ പറയപ്പെടുന്നു. ഇങ്ങനെ പ്രപഞ്ച സൃഷ്ടിസ്ഥിതിലയങ്ങൾക്കായി ഈശ്വരൻ ത്രിമൂർത്തിസ്വരൂപങ്ങളായ് സത്വഗുണത്തോടുചേർന്ന് രക്ഷിപ്പാൻ വിഷ്ണുവായും രാജസഗുണത്തോടുചേർന്ന് സൃഷ്ടിപ്പാൻ ബ്രഹ്മാവായും തമോഗുണത്തോട് ചേർന്ന് സംഹരിപ്പാൻ രുദ്രനായും ഭവിച്ചു. ഇവകളിൽ ബ്രഹ്മാവിരാട്ടിലും വിഷ്ണു ഹിരണ്യഗർഭനിലും രുദ്രൻ അവ്യാകൃതനിലും അന്തർഭൂതന്മാരാകുന്നു.

(നോട്ട്) ഇങ്ങനെ ചിദ്രൂപമായി ആനന്ദമയമായിരിക്കുന്ന പരബ്രഹ്മത്തെ ആശ്രയിച്ചു നിൽക്കുന്ന ഈ മായയ്ക്ക് ആവരണമെന്നും വിക്ഷേപമെന്നും രണ്ടു ശക്തികളുണ്ട് ആ ആവരണ ശക്തിയാൽ അദ്വൈതമായി തനിക്കധിഷ്ഠാനമായിരിക്കുന്ന ബ്രഹ്മത്തെ മറച്ചുംകൊണ്ടു വിക്ഷേപശക്തിയാൽ അവ്യക്തമായിരുന്ന മായ വ്യക്തമായും സ്ഫുടമായും മനസ്സെന്ന പേരോടുകൂടി പുറത്തു വിജൃംഭിക്കുന്നു. ഇങ്ങനെ മായ മനോരൂപമായി പരിണമിച്ചിരുന്നുകൊണ്ടുനാനാവിധ വാസനകളായ തന്റെ വിലാസത്താൽ നാനാവിധ നാമരൂപ പ്രപഞ്ചങ്ങളെയെല്ലാം തോന്നിപ്പിക്കുന്നു.

എങ്ങനെയെന്നാൽ ബ്രഹ്മത്തിങ്കൽ അനന്തശക്തികളിൽ ഒന്നു ആ അദ്വയബ്രഹ്മമായത് ഏതേതുശക്തിയാൽ വികാസത്തെ പ്രാപിക്കുന്നുവോ അപ്പോൾ അതാതുശക്തി പ്രകാശമാകുന്നു. ഏതേതുശക്തിയെ നാം ഏതേതിൽ കാണുന്നുവെന്നാൽ ദേവതിര്യങ്മനുഷ്യാദി രൂപമായിരിക്കുന്ന ശരീരങ്ങളിൽ ചിച്ഛക്തിയും വായുവിൽ ചലനശക്തിയും ശിലയിങ്കൽദാർഢ്യ ശക്തിയും ജലത്തിൽ ദ്രവശക്തിയും അഗ്നിയിൽ ദാഹശക്തിയും ആകാശത്തിൽ ശൂന്യ

ശക്തിയും നശിക്കുന്ന വസ്തുവിങ്കൽ നാശശക്തിയും വ്യക്തമായി പ്രകാശിക്കുന്നു. പൂർവ്വം അവ്യക്തമായിരുന്ന ശക്തികൾ വ്യക്തമായി ചലനസാമർത്ഥ്യദാഹാദിരൂപമായി കാണപ്പെട്ടു. ഇതു സകലവും വ്യക്തമാകുന്നതിനു മുമ്പും ബ്രഹ്മത്തിങ്കൽ അവ്യക്തമായിരുന്നുവെന്നറിയണം. എതുപോലെന്നാൽ മയിൽമുട്ടയുടെ ഉള്ളിലിരിക്കുന്ന ജലത്തിൽ മയിൽ സൂക്ഷ്മമായി അവ്യക്തമായിരിക്കുന്നതുപോലെയും വടബീജത്തിൽ ഫലവും പത്രവും പുഷ്പവും ശാഖകളും വേരുമായി വടവൃക്ഷമിരിക്കുന്നതു പോലെയും ബ്രഹ്മത്തിങ്കൽ സകലജഗത്തും അവ്യക്തമായിരിക്കും. ഇങ്ങനെ സകല ജഗച്ഛക്തിയും ബ്രഹ്മത്തിൽ അടങ്ങിയിരുന്നാൽ എല്ലാം ഒന്നിച്ചു എന്തുകൊണ്ടു വ്യക്തമായില്ല; എങ്കിൽ ഭൂമിയിങ്കൽ സകല ഔഷധികളുമിരുന്നാലും ചില ദേശത്തിൽ ചില കാലത്തിൽ ചില ഔഷധികൾ മുളയ്ക്കുന്നതുപോലെ ദേശകാല വിചിത്രത്താൽ ചില ദേശത്തിൽ ചില കാലത്തിൽ ചില ചില ശക്തികൾ വ്യക്തമായി ഭവിക്കുന്നു. സകല ശക്തിക്കും അധിഷ്ഠാനമായിരിക്കുന്ന ബ്രഹ്മം എതുകാലത്തിൽ അതു് ഇതു് എന്നു മനനം ചെയ്തു് ചിന്തിക്കുന്നതായിരിക്കുന്ന ശക്തിയെ പ്രാപിക്കുന്നുവോ അതുതന്നെ മനസ്സ് എന്നു ചൊല്ലപ്പെടുന്നു. ഇങ്ങനെ സർവ്വകാരണനായിരിക്കുന്ന പരബ്രഹ്മത്തിങ്കൽ നിന്നു അവ്യക്തമായ, മായ, വ്യക്തമായി ഒന്നാമതു് മനോരൂപമായി പരിണമിച്ചു. ഈ മനസ്സുതന്നെ സകല ജഗത്തിനെയും കല്പിക്കുന്നതു്.

ഇങ്ങിനെ ഈ മനസ്സുതന്നെ വിക്ഷേപ ശക്തിയെന്നും ചൊല്ലപ്പെടുന്നു. ഈ മനസ്സിനു് സ്വരൂപമേതെന്നാൽ സങ്കല്പമെന്നും വാസനയെന്നും ചൊല്ലപ്പെടുന്ന സ്മരണതന്നെ ഇതിനു് സ്വരൂപം. വിക്ഷേപമെന്ന പേരായും വാസനയാകുന്ന സ്വരൂപമായുമിരിക്കുന്ന മനസ്സായതു് അധിഷ്ഠാനമായിരിക്കുന്ന സാക്ഷിയിങ്കൽ അഹംവൃത്തിയെന്നും, ഇദം വൃത്തിയെന്നും രണ്ടുവിധമായി തോന്നുന്നു. രണ്ടുവിധമേതെന്നാൽ ഞാനെന്നുള്ള വാസനയെ അഹം വൃത്തിയെന്നും ഇതു് അതു് എന്നുതോന്നുന്ന വാസനയെ ഇദം വൃത്തി എന്നും രണ്ടു വിധമായി പറയുന്നു.

സത്തായിരിക്കുന്ന ചിത്തിന്നും അസത്തായിരിക്കുന്ന ജഡത്തിന്നും വിലക്ഷണമായും കല്പനോന്മുഖമായും അദ്വൈതമായിരിക്കുന്ന ചിത്തത്തിങ്കൽ അതു് ഇതു് എന്ന ജഡമായിരിക്കുന്ന സങ്കല്പവാസനകളെ കല്പിക്കുന്നതായും പിന്നെ ഉഭയാത്മകമായി ചിജ്ജഡങ്ങളെ ഒന്നാക്കുന്നതായും രണ്ടു വിധമായും ഡോളായമാനമായി ചഞ്ചലാത്മകമായി യാതൊരു ഭാവമിരിക്കുന്നുവോ അതുതന്നെ മനസ്സ്.

പുരുഷന്നു ചിത്തമേ സംസാരമാകയാൽ ചിത്തത്തെ ശോധന ചെയ്യണമെന്നും പുരുഷൻ ഏതേതു വിഷയമായിരിക്കുന്ന ചിത്തത്തെ പ്രാപിക്കുന്നുവോ അതാതു വിഷയമായി തന്മയമായി ചിത്തമെങ്ങനെയാകുന്നുവോ താൻ അങ്ങനെ ഭവിക്കുന്നു എന്നും അറിയേണ്ടതാണു് സുഷുപ്തിയിങ്കൽ മനോവിജ്രംഭണമില്ലാതെ ഒഴിഞ്ഞിരിക്കുമ്പോൾ ആത്മാവു് നിർവ്വികാരമായി സംസാരമില്ലാതെയിരിക്കുന്നു. ജാഗ്രൽ സ്വപ്നങ്ങളിൽ മനസ്സ് വിജ്രംഭിക്കുമ്പോൾ വികാരിയായി സംസാരത്തെ പ്രാപിക്കുന്നു. ഇതു് എല്ലാവരും നിത്യം അനുഭവിക്കുന്നു.

സത്വരജസ്തമസ്സുകൾ മൂന്നും മനസ്സിന്റെ ഗുണങ്ങൾ; ആ ഗുണത്രയത്താൽ മനസ്സ് വികാരത്തെ പ്രാപിക്കുന്നു. എങ്ങനെ പ്രാപിക്കുന്നുവെന്നാൽ സത്വഗുണത്താൽ വൈരാഗ്യം, ശാന്തി, ഔദാര്യം, മുതലായ വികാരത്തെയും.

രജോഗുണത്താൽ കാമവികാരത്തേയും, തമോഗുണത്താൽ ആലസ്യം, ഭ്രാന്തി ഇത്യാദികളായ വികാരത്തെയും പ്രാപിക്കുന്നു. പരമാത്മാവായവൻ നിർവ്വികാരിയായി ശുദ്ധചിന്മാത്ര സ്വരൂപനായിരുന്നാലും ഗുണത്രയത്താലുണ്ടായ മനോവികാരങ്ങളോടു കൂടുമ്പോൾ തന്മയനായി ഭവിക്കുന്നു. അതു് എന്നുപോലെയെന്നാൽ നിർമ്മലജലം ശുദ്ധമായി ശീതമായിരുന്നാലും ഉഷ്ണം, എരി, പുളി, കൈപ്പു്, മധുരം മുതലായ രസങ്ങളോടു് ചേരുമ്പോൾ എങ്ങനെ അതുകളോടു് ചേർച്ച ഭവിക്കുന്നുവോ അതുപോലെ സ്വതേ സച്ചിദാനന്ദ സ്വരൂപമായിരിക്കുന്ന ആത്മാവും വൃത്തികളോടു കൂടുമ്പോൾ അഹംകാരനായി

ഭവിക്കുന്നു. ഈ മനസ്സ് ഉപശാന്തിപ്പെട്ടാൽ ഉടൻ സകല സംസാരവും നിമേഷമായി നിവർത്തിയാകും. അതുകൂടാതെ അന്യഥാവായി കല്പകോടികാലത്തിലും സംസാരം നിവർത്തിയാകയില്ല; മനശ്ശാന്തിയാൽ സംസാരം നിവർത്തിയാകേണ്ടതല്ലാതെ പിന്നെ ഒന്നിനാലും നിവർത്തിയാവുകയില്ലയോ എന്നു ശങ്കിക്കുന്നുവെങ്കിൽ ആകുന്നതല്ല. വേദങ്ങൾ, ശാസ്ത്രങ്ങൾ, തപസ്സുകൾ, കർമ്മങ്ങൾ, വ്രതങ്ങൾ, ദാനങ്ങൾ, ജപങ്ങൾ, ഉപാസനകൾ, പുരാണങ്ങൾ മുതലായ ഒന്നിനാലും സംസാരനിവർത്തി വരികയില്ലാ. മനശ്ശമനമൊന്നുമാത്രമെ സംസാരത്തെ നിവർത്തിചെയ്യുള്ളൂ എന്നു ശ്രീരാമനോടു ശ്രീവസിഷ്ഠമഹർഷി പറഞ്ഞിരിക്കുന്നു.

ഇങ്ങനെ പറയപ്പെടുന്ന അദ്ധ്യാരോപത്തെ എവൻ വിചാരിച്ചറിയുന്നുവോ അവനെ ജീവന്മുക്തനെന്നു ശ്രുതി സിദ്ധാന്തം.

## രണ്ടാം അദ്ധ്യായം

ശിഷ്യൻ-ഗുരോ, അവിദ്യയായതനാദിയെന്നല്ലയൊ അരുളിചെയ്തതു്, അതിനു അപവാദം എങ്ങനെ പറയപ്പെടുന്നു, എന്നു് എനിക്കുണ്ടായ സംശയത്തെ തീർക്കണം.

ഗുരു-നീ പറഞ്ഞതു് സത്യംതന്നെ. അവിദ്യ അനാദിതന്നെ സംശയമില്ല. അങ്ങനെയായാലും അതിന്നവധി ഉണ്ടു്. വിദ്യയെ തന്നെ അവിദ്യക്കു് അവധിയെന്നു സകലശാസ്ത്രങ്ങളും പറയുന്നു. അതിനാൽ പ്രകാശം വന്നാൽ അന്ധകാരം നശിക്കുന്നതുപോലെ ജ്ഞാനം വന്നാൽ അജ്ഞാനം നശിക്കുമെന്നതിന്നു് ദൃഷ്ടാന്തസമേതം പറയാം, കേൾക്കുക.

സകല വസ്തുക്കൾക്കും ഹേതു, സ്വരൂപം, കാര്യം, അവധി, ഫലം എന്നിങ്ങനെ അഞ്ചുവിധമായി അനേകമായ പിരിവു ചെല്ലപ്പെടുന്നു. ഹേതുപാദികൾ പരമാത്മാവിനു് ഇല്ല. മായാദ്യണ്ഡപര്യന്തമുള്ള വസ്തുക്കൾക്കെല്ലാ

മുണ്ടു്. എന്നാൽ മായക്കു ഹേതുവുണ്ടോ എന്നു് പ്രത്യേകമായി നോക്കുന്നതായാൽ ഇല്ലെന്നുതന്നെ പറയണം. എങ്കിലും മൃത്തിലുള്ള ശക്തി ഘടാകാരമായി വ്യക്തമാകുന്നതിനു് കലാലവ്യാപാരം ഹേതുവാകുന്നതുപോലെ ബ്രഹ്മത്തിങ്കൽ അവ്യക്തമായിരിക്കുന്ന ശക്തി വ്യക്തമാകുന്നതിനു് ഈശ്വര സങ്കല്പംതന്നെ ഹേതുവാകട്ടെ എന്നുവിചാരിക്കുന്നുവെങ്കിൽ മഹാപ്രളയത്തിൽ ഈശ്വരനുമില്ലാതെ ബ്രഹ്മം മാത്രമിരിക്കുന്നതുകൊണ്ടു് ഈശ്വരസങ്കല്പം ഹേതുവാകയില്ല. പ്രളയത്തിൽ പ്രാണികാംക്കു് സമമായി ഈശ്വരൻ ലയിച്ചു പോകുന്നതിനാൽ ഈശ്വരനു് സങ്കല്പമില്ല. സങ്കല്പമില്ലാത്തതിനാൽ വ്യാപാരമെന്നും ജഗത്തെന്നും ജീവികളെന്നും നാനാവിധാകാരമായി തോന്നുന്നില്ലാ. പിന്നീടു് മായതന്നെ അവ്യാകൃതനായിരിക്കുന്ന ഈശ്വരനേയും താൻ വിജൃംഭിച്ചു് വ്യക്തമാക്കി ചെയ്യുന്നതുകൊണ്ടു് ഈശ്വരസങ്കല്പം തനിക്കു ഹേതുവായി കാരണമായി ഭവിക്കയില്ല എന്നു പറയപ്പെട്ടതാണു്.

മായയ്ക്കു് സ്വരൂപമേതെന്നാൽ അനിർവ്വചനീയം തന്നെ സ്വരൂപം. എന്തുകൊണ്ടെന്നാൽ വാദിക്കപ്പെടുന്നതിനാൽ സത്തുമല്ല. ദൃശ്യമായി കാണപ്പെടുന്നതിനാൽ അസത്തുമല്ല. വിരുദ്ധമായതിനാൽ ഉഭയാത്മകവുമല്ല. ആകയാൽ അനിർവ്വചനീയമെന്നേ പറയാവൂ. അഗ്നി, അധിഷ്ഠാനം, അതിൽ നിന്നുപൊങ്ങുന്ന പൊരികാര്യം രണ്ടുമല്ലാതെ അഗ്നിയിൽ ഇരുന്നുകൊണ്ടു് പൊരിയാകുന്ന കാര്യത്തേയുണ്ടാക്കുന്ന ശക്തിയുടെ കാര്യം കണ്ടതുകൊണ്ടു് ഇതിന്നു കാരണമായി ഒരു ശക്തിയുണ്ടെന്നു് എങ്ങനെ അനുമാനത്താൽ അറിയപ്പെടുന്നുവോ അതുപോലെയും സുഷുപ്തിയിങ്കൽ നിർവ്വികാരനായി നിദ്രചെയ്യുന്ന ജീവൻ അധിഷ്ഠാനം – സ്വപ്നഭ്രാന്തികാര്യം. അതിൽ സ്വപ്നത്തെ കല്പിക്കുന്ന നിദ്രാശക്തി അധിഷ്ഠാനവുമില്ലാതെ കാര്യവുമില്ലാതെ കണ്ണുമിഴിച്ചതിൽ പിന്നെയുണ്ടാകുന്ന ഓർമ്മകൊണ്ടു് എങ്ങനെ അറിയപ്പെടുന്നുവോ അതുപോലെയും ബ്രഹ്മത്തിങ്കൽ ഇരിക്കുന്ന ശക്തിയായതു് ജഗൽഭ്രാന്തിയെ കല്പിക്കുന്നു. ആ ശക്തിയ്ക്കു് ബ്രഹ്മം,

അധിഷ്ഠാനം, ജഗത്ത്കാര്യം ഈ രണ്ടുമില്ലാതെ ശക്തിക്കു സ്വരൂപം കാണാഞ്ഞാലും ജഗത്താകുന്ന കാര്യം കണ്ടതു കൊണ്ടു് ഇതിനു് കാരണമായി ഒരു ശക്തിയുണ്ടെന്നു് അനുമാനത്താൽ അറിയപ്പെടുന്നു. ആകയാൽ ശക്തി എന്നതു് ബ്രഹ്മവുമല്ല, ജഗത്തുമല്ല. പിന്നെ അതിനു് സ്വരൂപം തന്നെ. എന്തെന്നാൽ, രണ്ടുമല്ലാതെ യാതൊന്നു യാതൊരു പ്രകാരമോ അതു തന്നെ സ്വരൂപം. ആയതിനാൽ ഇന്നതു ഇന്നപ്രകാരമുള്ളതെന്നു ചിന്തിക്കപ്പെടാത്തതിനാൽ മായക്കു സ്വരൂപം അനിർവ്വചനീയമെന്നു പറയപ്പെട്ടു.

അദ്വൈതമായിരിക്കുന്ന ബ്രഹ്മത്തിങ്കൽ ആവരണ വിക്ഷേപ ശക്തി സാമർത്ഥ്യത്താൽ ജീവേശ്വര ജഗദ്രൂപമായിരിക്കുന്ന ഭ്രാന്തിയെ കല്പിക്കുന്നതുതന്നെ മായക്കു കാര്യം. അതെങ്ങനെ എന്നാൽ അവ്യക്തമായിരുന്ന ശക്തി മനോരൂപമായി എപ്പോൾ വ്യക്തമാകുന്നുവോ അപ്പോൾ ജഗത്താകുന്ന വൃക്ഷങ്ങൾക്കു് അങ്കുരപംക്തികളായിരിക്കുന്ന മനോവാസനകൾ ഉത്ഭവിക്കുന്നു. അതിനാൽ മനോവിശാലമായിരിക്കുന്ന സങ്കല്പവാസനയാൽ ജഗത്തുകൾ സ്വപ്നംപോലെ കല്പിക്കപ്പെട്ടിരിക്കുന്നു. അതിൽ അകപ്പെട്ടവരായിരിക്കുന്ന ജീവേശ്വരന്മാരും ജഗത്തിൽ അന്തർഭൂതന്മാരായതുകൊണ്ടു് ജഗത്തിനെപ്പോലെ ഇവരും മനോവിലാസ സങ്കല്പത്താൽ കല്പിക്കപ്പെട്ടവരാണു്. മഹാവാക്യാർത്ഥവിചാരത്താൽ ഉണ്ടാകുന്ന ജ്ഞാനത്തെ അവധി എന്നു പറയുന്നു. നിഷ്ഫലമായി ശൂന്യമായി പോകുന്നതുതന്നെ മായയ്ക്കുഫലം.

എന്തുകൊണ്ടെന്നാൽ ശശശൃംഗമെന്നു ശബ്ദിക്കാമെന്നു മാത്രമല്ലാതെ അതിന്നു സ്വരൂപം എങ്ങനെ ശൂന്യമോ അതുപോലെ മായയെന്നു പറയുന്നതു മാത്രമല്ലാതെ അതിന്നു സ്വരൂപമേയില്ല എന്നവിചാരത്താൽ തത്വത്തെ അറിഞ്ഞ ജ്ഞാനികൾ ശശശൃംഗംപോലെയാണു മായയെന്നു പറയുന്നതിനാൽ ജ്ഞാനം കൊണ്ടു് ശൂന്യമായി പോകുന്നതു തന്നെ ഫലം. ഇങ്ങനെ എല്ലാപേരും അറിയുന്നുണ്ടോ എന്നു ചോദിക്കുന്നുവെങ്കിൽ അജ്ഞാനികൾ

മായ സത്യമെന്നു പറയും. വിചാരിക്കുന്നവർ അനിർവ്വച നീയമെന്നു പറയും; ജ്ഞാനികൾ ശശശൃംഗ സമാന മെന്നു പറയും. അവരവരുടെ ദൃഷ്ടിക്കു എത്തുന്ന പടുതി പറയും അജ്ഞാനികൾ എന്തുകൊണ്ടു സത്യമെന്നു പറയു മെന്നാൽ വിചാരമില്ലാത്ത ബാലന്മാർ ഇതാ പിശാചു് എന്നു കളവായി പറഞ്ഞാലും സത്യമെന്നു എങ്ങനെ ഭയ പ്പെടുമോ അതുപോലെ വിചാരമില്ലാത്ത അജ്ഞാനി കളും മിഥ്യയായിരിക്കുന്ന മായയാൽ മോഹത്തെ പ്രാപി ച്ചു സത്യമെന്നു പറയും. അന്ത്യകാലത്തിങ്കൽ ഞണ്ടു് തനി ക്കു് നാശാർത്ഥമായി പ്രസവിക്കുന്നതുപോലെ മായയും തനിക്കു നാശാർത്ഥമായി വിദ്യയാകുന്ന കന്യകയെ പ്രസ വിച്ചു നശിച്ചുപോകുന്നു. ഉടനെ വിദ്യയാകുന്ന പുത്രിയായ വൾ ദഹിപ്പിച്ചു് ഭസ്മമാക്കിച്ചെയ്യുന്നു. അതിൽ ഉണ്ടാ യതു് അതിനെത്തന്നെ എങ്ങനെ ദഹിപ്പിക്കുമെന്നാൽ മര ത്തോടു് മരം ഉരസുമ്പോൾ അതിലുണ്ടായ അഗ്നിയാ യതു് മരത്തിനെ എങ്ങനെ ദഹിപ്പിക്കുന്നുവോ അതു പോലെ മായയിങ്കൽ ഉണ്ടായവിദ്യ മായയെ ദഹിപ്പിക്കും. അതിനാൽ ജ്ഞാനികൾ മായയെ മിഥ്യയെന്നു പറയ പ്പെടുന്നു. ഈ നിഷ്ഠയെ ജീവന്മുക്തിയെന്നു ചൊല്ല പ്പെടുന്നു.



## മൂന്നാം അദ്ധ്യായം

ശിഷ്യൻ—ഗുരോ! വേദാന്തവിചാരം ചെയ്യേണ്ടതാരാണെന്നും അതിന്നു കല്പിച്ചിട്ടുള്ള ഫലം എന്താണെന്നും ആത്മാനാത്മതത്വങ്ങളേതെന്നും സവിസ്താരമായരുളിചെയ്യണം.

ഗുരു—ഒന്നാമതായിവിടെ വേദാന്തവിചാരം ചെയ്യേണ്ടതാരെന്നു് പറയാം. വേദാന്തവിചാരത്തിനു് അധികാരി സാധനചാതുഷ്ടയ സമ്പന്നനാണു്. സാധന ചതുഷ്ടയങ്ങളേതെന്നാൽ നിത്യാനിത്യവസ്തു വിവേകം, ഇഹാമുത്രാർത്ഥഫലഭോഗ വിരാഗം, ശമാദിഷഡ്കം, മുമുക്ഷുത്വം ഇങ്ങനെ നാലാണു്. ഇതിൽ ബ്രഹ്മമെ നിത്യമെന്നും പഞ്ചഭൂതഭേദം മുതലായ ജഗത്തു് അനിത്യമെന്നു ഗുരുമുഖമായ് വിചാരിച്ചറിയുന്നതു് നിത്യാ നിത്യവസ്തുവിവേകം. ഇഹത്തിലുള്ള സകലഭോഗ വിഷയത്തെയും പരലോകത്തിലുള്ള രംഭ തുടങ്ങിയ ദേവസ്ത്രീകളുടെ സംയോഗ സുഖാനുഭോഗത്തെയും കാഷ്ടിച്ചു മലംപോൽ വെടിയുന്നതു് ഭോഗവിരാഗം; ശമം, ദമം, ഉപരതി, തിതിക്ഷ, സമാധാനം, ശ്രദ്ധ ഇങ്ങനെ ആറു്.

ശമം—ബഹിർമുഖമായ വിഷയവ്യാപാരങ്ങളിൽ നിന്നും മനസ്സിനെ തിരിച്ചു ശ്രവണത്തിൽ വയ്ക്കുക.

ദമം—ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ വിടാതെ തിരിച്ചു ശ്രവണത്തിൽ നിറുത്തുക

ഉപരതി, സകലപാപകർമ്മങ്ങളും ഉപേക്ഷിച്ചു കർത്തൃത്വാഭിമാന ഫലാപേക്ഷ കൂടാതെ പുണ്യകർമ്മങ്ങളെ ചെയ്തു് ഭഗവൽ പ്രീതി സമ്പാദിക്ക.

തിതിക്ഷ—സുഖദുഃഖങ്ങൾ വന്നണഞ്ഞാൽ ആയതു് അനുഭവിച്ചു തീരേണ്ടതാണെന്നുള്ള ഉറപ്പായ വിചാരത്തോടുകൂടി സമഭാവനയോടെ ഇരിക്ക.

സമാധാനം, ശ്രവണത്തിലേയ്ക്കു തിരിച്ചിട്ടുള്ള മനസ്സും ഇന്ദ്രിയങ്ങളും വാസനാബലത്താൽ തിരിയെ വിഷയങ്ങളിൽ പ്രവേശിച്ചാലും വിടാതെ നിറുത്തിക്കൊള്ളുക.

ശ്രദ്ധാപൂർവ്വം യാതൊന്നിൽ വിശ്വസിച്ചിരു ന്നൊ അതിനെ തന്നെ വീണ്ടുംവിശ്വസിച്ചിരിക്ക.

മുമുക്ഷുത്വം—മോക്ഷത്തെ അറിഞ്ഞു് അതിൽ ചേരണമെന്നുള്ള തീവ്രമായ വിചാരത്തോടുകൂടിയിരിക്ക.

എന്നാൽ മോക്ഷത്തിന്നു് ആഗ്രഹവും വിചാരവും എല്ലാപേർക്കുമുണ്ടെങ്കിലും അതിതീവ്രമായ വിചാരം അതായതു് ഗൃഹം തീപിടിക്കുമ്പോളതിലകപ്പെട്ട ഒരുവൻ തൻെറ പുത്രമിത്രകളത്രാദികൾ ഏതുവിധമായിപ്പോയൊ എന്നു വിചാരമുണ്ടെങ്കിലും അവരെ ഉപേക്ഷിച്ചു താൻ തണ്ണത്തജലം നോക്കി ഓടുന്നതുപോലെ സംസാരാഗ്നി യിൽ തപിക്കുന്ന പുരുഷൻ ഗുരുവായ ജലത്തെ തേടി ഓടുന്നതുപോലുള്ള തീവ്രമായ മനോവൃത്തി തന്നെ മോക്ഷേച്ഛയെന്നു പറയുന്നതു്. അതിനാൽ ശ്രവണത്തിന്നു് മുമ്പു് സാധന ചതുഷ്ടയമുണ്ടാകുന്നവൻ തന്നെ വേദാന്ത വിചാരത്തിന്നു് അധികാരിയാകയുള്ളൂ എന്നറിയണം. അതു് രാജസൂയ യാഗത്തിൽ ബ്രാഹ്മണനു് അധികാരമി ല്ലാത്തതുപോലെയും ക്ഷത്രിയൻ അധികാരിയാകുന്നതു പോലെയും ആകുന്നു.

ഗുരു—മോക്ഷത്തിന്നു്, ഈ നാലു വകയും ആവശ്യ മാണൊ എന്നു സംശയിക്കുന്നു.

ഹെ ശിഷ്യ—അതിനു പറയാം കേൾക്കുക. ലോക ത്തിൽ ശാസ്ത്രജ്ഞന്മാർക്കു നിത്യാനിത്യവസ്തുവിവേക മുണ്ടെങ്കിലും അവർ വിഷയത്തിൽ ആസക്തരായി കാമ്യകർമ്മങ്ങളെ ചെയ്യുന്നതിനാൽ അധികാരികളല്ല. നിത്യാനിത്യവസ്തുവിവേകവും ഇഹാമുത്രാർത്ഥ ഫല ഭോഗവിരാഗവും ഉണ്ടായിരുന്നാലും ശമാദിഷഡ്കമില്ലാ ത്തതിനാൽ കോപാഗ്നിയിൽ മഗ്നരായി തപി ക്കപ്പെടുന്നു. അതിനാലും അവർ അധികാരികളല്ല എന്നാൽ ഈ മൂന്നുകൂട്ടവും പോരെ എന്നു് വിചാരിക്കുന്നു എങ്കിൽ ചിലർ ജടമുടി കാഷായവസ്ത്രം മുതലായതുക ളെയും ധരിച്ചു് സംസാരബന്ധവിമുക്തരായി യോഗീശ്വ രർ എന്നു പേരും ധരിച്ചു് ആരോടും യാതൊന്നും ഗ്രഹി ക്കാതിരുന്നാലും ശ്രവണമില്ലാത്തതാൽ അവരും അധികാ രികളാകയില്ല.

നോട്ട്—സാധനചതുഷ്ടയമായ നാലിനും ഹേതു സ്വരൂപാദികളായിരിക്കുന്ന അസംകരത്തെ ഒന്നാമതറിയണം. നിത്യാനിത്യവസ്തു വിവേകത്തിനു ചിത്തശുദ്ധി ഹേതു. അന്യങ്ങളെല്ലാം അസത്യമെന്നു ശാസ്ത്രങ്ങളാൽ നിശ്ചയിക്കുന്നതു് സ്വരൂപം. അതിനെത്തന്നെ സദാ ചിന്തിക്കുന്നതു കാര്യം. ബ്രഹ്മമെ നിത്യം അന്യമെല്ലാം അനിത്യം എന്ന നിശ്ചയംതന്നെ അവധി. വേദാന്തശാസ്ത്രത്തെ പഠിച്ചാലും ശാസ്ത്രാർത്ഥത്തെ അറിഞ്ഞാലും വൈരാഗ്യമില്ലാതെ പോയാൽ വിഷയാസക്തി ഒഴികയില്ല. ഇഷ്ടവസ്തുക്കളിലും ഭോജനാദികളിലും അരുചി വരാത്തതിനാൽ അതിലുള്ള ആസക്തിയും പോകയില്ല. ബാഹ്യഭോഗാസക്തിയെ വിടാത്തതുകൊണ്ടു് കാമക്രോധാദികളും വിഷ്ഠമൂത്രമയമായ ദേഹത്തിൽ ഞാനെന്ന അഹന്തയും ദേഹത്തിന്നു ഹിതമായിരിക്കുന്ന വസ്തുക്കളിൽ എന്റേതു് എന്ന മമതാഭിമാനവും സുഖദുഃഖാദി ദ്വന്ദ്വങ്ങളും സകല വികല്പങ്ങളും ഒന്നും പോകയില്ല. ആകയാൽ ശാസ്ത്രത്തെ പഠിച്ചാലും ശാസ്ത്രത്തിൽ പറയുന്ന വൈരാഗ്യാദ്യനുഷ്ഠാനമില്ലാതെ പോയാൽ അവൻ ശാസ്ത്രാർത്ഥത്തെ അറിഞ്ഞവനെ അല്ല. വ്യുല്പാവായിക്കൊണ്ടു മാത്രം ബ്രഹ്മമാത്രം സത്യം അന്യമെല്ലാം അസത്യമെന്നു കിളിപ്പൈതൽ പോലെ പറയും. എന്തുകൊണ്ടെന്നാൽ ശ്വാനൻ അമേദ്ധ്യത്തിൽ രമിക്കുന്നപോലെ ബാഹ്യഭോഗത്തിൽ രമിച്ചുംകൊണ്ടിരിക്കുന്നതിനാൽ വൈരാഗ്യമില്ലാത്തവൻ വേദാന്തത്തെ സദാ പഠിച്ചാലും പാഠം ചൊല്ലിയാലും അവൻ ശ്വാനന്നു സമാനമെന്നു മഹാത്മാക്കൾ പറയും.

യാതൊരു പുരുഷന്മാർ സകലശാസ്ത്രങ്ങളെയും പഠിച്ചു് സകലത്തിലും സമർത്ഥന്മാരായിരുന്നു നാമെ സർവ്വജ്ഞന്മാർ നാമെ സമർത്ഥന്മാർ നാമേ വലിയാളുകൾ എന്നു് അഹംകാരദുരഭിമാനത്തെ പ്രാപിച്ചു രാഗദ്വേഷമുള്ളവരായിരിക്കുന്നുവോ അവർ ബഹുദൂരം ചുമടെടുക്കുന്നതായ ബഹുവിലയുള്ള വലിയ കഴുതകൾ. അവരെപ്പററി അദ്വൈതവിഷയത്തിൽ ചിന്തിക്കാനെ പാടില്ലെന്നു ശ്രീവസിഷ്ഠൻ ശ്രീരാമനു ഉപദേശിച്ചിരിക്കുന്നു.

ശിഷ്യൻ—ഗുരോ പ്രപഞ്ചം എത്രവിധമായിരിക്കുന്നു എന്നറിയുന്നതിനായി ആഗ്രഹമുണ്ടെന്നു മുമ്പുതന്നെ അപേക്ഷിച്ചല്ലൊ അതിനാൽ അതിനെയും എനിക്കു് വഴിയെ അരുളിച്ചെയ്യണം.

ഗുരു—ആത്മാ—അനാത്മ.

ചേതനം—അചേതനം.

സ്ഥാവരം—ജംഗമം. ഇങ്ങനെ ഒക്കെയും പ്രപഞ്ചത്തെ പറയാം. എന്നാൽ പ്രപഞ്ചത്തിന്നതീതമായിരിക്കുന്ന ആത്മാവിനെ പ്രപഞ്ചത്തിൽ അന്തർഭൂതനാക്കി പറയാമോ, എങ്കിൽ പറയാം പ്രപഞ്ചം ചൈതന്യമുള്ളതെന്നും ഇല്ലാത്തതെന്നും തോന്നുന്നതിനാൽ അങ്ങനെ പറയാം ജീവജാലങ്ങളേയും മഹാമേരു തുടങ്ങിയ പർവ്വതങ്ങളേയും സ്ഥാവരജംഗമങ്ങളായിട്ടും ആത്മാനാത്മാക്കളായിട്ടും വിചാരിക്കുക. അങ്ങനെ വിചാരിക്കുമ്പോൾ പ്രപഞ്ചം രണ്ടുവിധമെന്നു പറകയും അനേകമായി പരിണമിക്കയും ചെയ്യുന്നതു് എങ്ങനെയെന്നു സംശയം ഉണ്ടാകും. അതിനുപറയാം കേൾക്കു. ജീവനെന്നും ഈശ്വരനെന്നും രണ്ടുവിധമായി തോന്നിച്ചിട്ടു ജീവന്മാരനേകവിധമായി തോന്നുന്നു. ഒരു വസ്തുവായിരിക്കുന്ന ഈശ്വരൻ തന്നെ അനേക ഈശ്വരന്മാരെന്നു തോന്നാമെങ്കിൽ ജീവനും അങ്ങനെ തോന്നാം. ഈശ്വരൻ അനേകമായി തോന്നുന്നോ, എങ്കിൽ തോന്നുന്നു, ക്ഷേത്രം, ഗൃഹം, ഗ്രാമം, പട്ടണം ഇതുകളിൽ തോന്നുന്നു. അവിടെയെല്ലാം മൺശിലാപ്രതിമകളായല്ലെ തോന്നുന്നതെങ്കിൽ മൺ, ശിലാദിയെന്നുള്ള ബോധമല്ലാതെ ഈശ്വരനെന്നുള്ള ബോധം വരാൻ പാടില്ലാ. നേരേമറിച്ചു് പ്രതിമകളിൽ തന്നെ സകലമാനവർക്കും ഈശ്വരബോധം ഉദിച്ചു് പൂജാഭിഷേകനിവേദ്യാദികൾ ചെയ്യുന്നതിനാൽ അനാത്മസ്വരൂപമായ പ്രതിമകളിൽ ഈശ്വരബുദ്ധ്യോദയമാകുന്നു. അങ്ങനെവരാമൊ എന്നുള്ളതിനു് എത്രയോ നികൃഷ്ടമായ ദേഹേന്ദ്രിയാദികളിൽ ഞാനെന്നുള്ള ആത്മബുദ്ധ്യോദയമാകുന്നവനു പ്രതിമകളിലും ഈശ്വരനെന്നുള്ള തോററം വരാം. ദേഹം ഇത്ര വളരെ നിഷിദ്ധമാണോ എങ്കിൽ ശുക്ലശ്രോണിതാകാരമായി മാംസമലമൂത്രങ്ങളാൽ നിറക്കപ്പെ

ട്ടതും, സുഗന്ധദ്രവ്യങ്ങളാൽ അലങ്കരിക്കപ്പെട്ടാൽത്തന്നെയും ആ സുഗന്ധദ്രവ്യങ്ങളെക്കൂടി ദുർഗ്ഗന്ധമാക്കിച്ചെയ്യുന്നതും മൃതശരീരം അഴുകിനാറി ജീവിച്ചിരിക്കുന്നവർക്കു് വ്യസനത്തേയും ദ്രവ്യനഷ്ടത്തേയും കൊടുക്കുന്നതും ആയ ശരീരത്തിൽ ആത്മബുദ്ധി തോന്നുന്നതിനേക്കാൾ എത്രയോ മഹത്തായതാണു് പ്രതിമാദികളിലുള്ള ഈശ്വരവിശ്വാസം. അതുകൊണ്ടു് ആത്മാനാത്മാക്കളെ അനേകങ്ങളായി കാണുന്നവരെ കാണിക്കുന്നു എന്നു് ചുരുക്കത്തിൽ അറിയേണ്ടതാണു്. ഇനിയും ആത്മാനാത്മാക്കൾ നാമരൂപങ്ങളായി അനേകങ്ങളായി പരിണമിക്കുന്നു എന്നു മാത്രമല്ലാതെ വാസ്തവത്തിൽ ഒന്നേയുള്ളൂ എന്നു ദാർഷ്ടാന്തസമേതം പറയാം. ജലം ഒന്നു് സമുദ്രജലം, കായൽജലം, ആറുജലം, കിണറുജലം, തടാകജലമെന്നിത്യാദികളെ പോലെയും ആകാശം ഒന്നു്, ഘടാകാശം, മഠാകാശം, ജലാകാശമെന്നിത്യാദികളെ പോലെയും ആത്മാ അന്തഃകരണങ്ങളിൽ പ്രതിബിംബിച്ചു അനേകമായി തോന്നുന്നതല്ലാതെ ജലവും അതിൻെറ വികാരമായ ഇളക്കവും ജലത്തിൽ പ്രതിബിംബിക്കുന്ന സൂര്യനെ എങ്ങനെ സ്പർശിക്കുന്നില്ലയോ അതുപോലെ അന്തഃകരണത്തിന്നസ്ഥിവാരമായ പ്രത്യഗാത്മാവെ അനാത്മാവായ ജഗത്തു് സ്പർശിക്കുന്നില്ലെന്നു നിശ്ചയം. ഇതുകളെ എവൻ വിചാരിച്ചറിയുന്നുവോ അവനെ ജീവന്മുക്തനെന്നു ശ്രുതി സിദ്ധാന്തം.



## നാലാം അദ്ധ്യായം

ഹേ ഗുരോ-ദുഃഖം ആഗന്തുകമോ സ്വാഭാവികമോ എന്നും കർമ്മം എത്രവിധമാണെന്നും രാഗദ്വേഷാദികളെ അറിയണമെന്നും ആഗ്രഹിക്കുന്ന ഇനിക്കായി അരുളിച്ചെയ്യണം.

ഹേ ശിഷ്യ,- ആദിയിൽ ഇവിടെ ദുഃഖത്തെ പറയാം. ദുഃഖം ആഗന്തുകമെന്നു തന്നെ പറയണം. സ്വഭാവമെന്നു പറഞ്ഞുകൂടാ അതു യത്നംകൊണ്ടെന്നാൽ ദുഃഖനിവർത്തിക്കെല്ലാപേരും യത്നിക്കുന്നതിനാലാണു് പറഞ്ഞു കൂടാത്തതു്. സ്വാഭാവികമാണെങ്കിൽ നിവർത്തിവരുന്നതല്ല. എന്തുപോലെ എന്നാൽ പഞ്ചസാരക്കു മധുരം വേപ്പിലക്കു് കശർപ്പു് ഇതുകൾ സ്വഭാവഗുണം. ഗുണം പോയാൽ വസ്തുവില്ലാത്തതിനാൽ സ്വഭാവം നശിക്കുന്നതല്ല. അതുകൊണ്ടു് ആത്മാവിനു ദുഃഖം ആഗന്തുകമെന്നുതന്നെ പറയണം. അഗ്നിക്കു് ഉഷ്ണവും, ജലത്തിനു തണുപ്പും സ്വഭാവമായിരിക്കെ മണിമന്ത്രങ്ങളാൽ നാശത്തെ ചെയ്യുന്നല്ലോ. അതുപോലെ സ്വഭാവമെന്നു വിചാരിക്കയും നിവർത്തിചെയ്കയും ചെയ്യട്ടെ എന്നാൽ മണിമന്ത്രങ്ങളാൽ തൽക്കാല ശമനം വരുന്നതല്ലാതെ അത്യന്ത നിവർത്തിവരുന്നില്ല. ജലത്തിനെ അഗ്നിയാൽ പ്രേരിപ്പിച്ചു സ്വഭാവമായ തണുപ്പിനെ മാററിയാലും കാലാന്തരത്തിൽ തണുപ്പു് തിരെ വ്യാപിക്കുന്നു. അതിനാൽ തൽക്കാല ശമനമെന്നെ പറവാൻ പാടുള്ളൂ. അതുപോലെ ഉൽകൃഷ്ടകർമ്മോപാസനകളാൽ ആത്മദുഃഖം പോക്കിയാലും ദേവലോകസുഖാനുഭോഗശേഷം ദുഃഖമേ ഫലം

ഗുരൊ— ഈ മഹത്തായ ദുഃഖം ഏതിനാൽ വന്നു എന്നുകൂടി അറിയിക്കണം.

ഗു— ശരീരമുണ്ടായതിനാൽ വന്നു എന്നാൽ ശരീരം രാജക്കന്മാർക്കുമുണ്ടല്ലോ എന്നു ശങ്കജനിക്കുന്നുവെങ്കിൽ അവർക്കും ദുഃഖമല്ലാതെ മറെറാന്നുമല്ലെന്നുതന്നെ പറയണം. എങ്ങിനെയെന്നാൽ രോഗത്തിനാലും. ശത്രു

വിനാലും, സന്താനമില്ലാത്തതിനാലും, പുത്രനവിദ്യാഭ്യാസമില്ലാത്തതിനാലും, പുത്രൻ തന്റെ കല്പനലംഘിക്കുന്നതിനാലും, പുത്രൻ മരിച്ചുപോകുന്നതിനാലും, രാജ്യത്തിൽ മഴയില്ലാത്തതിനാലും, ഭാര്യമാർ യോജിപ്പില്ലാത്തതിനാലും, മരണവിചാരത്താലും അവർ ദുഃഖികളല്ലാതെ ഒരിക്കലും സുഖികളല്ല. എങ്കിലും മോഹത്താൽ ദുഃഖത്തെ സുഖമാക്കി അനുഭവിക്കുന്നു. എതുപോലെന്നാൽ ചുമട്ടുകാരനും കൂലിവേലക്കാരനും പ്രയാണമകപ്പെട്ടാൽ ദുഃഖത്തെ സുഖസ്വരൂപമാക്കി ചെയ്യുന്നതുപോലെയാകുന്നു.

ശിഷ്യൻ ഗുരോ– ദുഃഖം എന്നതു് വിവേകിക്കും അവിവേകിക്കും ഒന്നുപോലെയാണൊ അതല്ല ഭേദമുണ്ടോ എന്നു സംശയിക്കുന്നു.

ഗുരു– എന്താ, സംശയിക്കാനുള്ളതു് രണ്ടുപേർക്കും ദുഃഖമുണ്ടെങ്കിലും ഒന്നുപോലെ വിചാരിക്കാൻ പാടില്ലാ. ശരീരമുള്ളവനെ വിവേകിയെന്നുള്ള വ്യവഹാരമുള്ളൂ. ശരീരമുള്ളപ്പോഴും ദുഃഖവുമുണ്ടു്; എങ്കിലും വിവേകി തന്റെ ദുഃഖത്തെ അന്തഃകരണ ധർമ്മമാണെന്നും സാക്ഷിയായ തനിക്കില്ലെന്നും, അവിവേകി സർവ്വദുഃഖങ്ങളും തന്നിൽ തന്നെ ചുമത്തി പുത്രഭാര്യാദികൾക്കു് സുഖമെങ്കിൽ തനിക്കു് സുഖമെന്നും ആചരിക്കുന്നതു തന്നെ ഭേദം. ഇനി ഈ ദുഃഖം മനുഷ്യവർഗ്ഗം വരേ നിൽക്കുന്നുള്ളോ എന്നു് നോക്കുന്നതായാൽ ദേവന്മാർക്കുപോലും ഉണ്ടെന്നു കാണുന്നു. എങ്ങിനെയെന്നാൽ പറയാം. അന്യോന്യ ശാപം. യുദ്ധം. ഒരുവന്റെ ശ്രേയസ്സിനെ മറ്റൊരുവൻ അപഹരിക്ക, രാക്ഷസർ ദ്രവ്യത്തെ അപഹരിക്ക, ഒരുവന്റെ ഭാര്യയെ മറ്റൊരുവൻ അപഹരിക്ക, രാക്ഷസർ പിടിച്ചു ജയിലിൽ പാർപ്പിച്ചു് വേലയെടുപ്പിക്ക, പുണ്യകർമ്മക്ഷയകാലത്തുള്ള അധഃപതന വിചാരം ഇതുകളാൽ ദേവന്മാർക്കും ദുഃഖം തന്നെയാണു്.

ശിഷ്യൻ ഗുരോ–ഇങ്ങനെ ദുഃഖികളായ ദേവകൾ നമ്മുടെ അഭീഷ്ടത്തെ സാധിക്കാൻ ശക്തരാണൊ?

ഗുരു—രാജപ്രഭുക്കന്മാർ സദാ ദുഃഖാനുഭോഗികളായിരുന്നും തന്റെ ഇഷ്ടജനസേവകന്മാർക്കു് ഐശ്വര്യസമ്പത്തു നൽകുന്നതുപോലെ ദേവന്മാരും ദുഃഖത്തെ അന്തക്കരണധർമ്മമായി വിചാരിച്ചു സേവിപ്പവർക്കു് അനിഷ്ടത്തെ കൊടുക്കമെന്നു ശാസ്ത്രങ്ങളിൽ പറയുന്നു.

ഹേ ഗുരോ—ദേവകൾ ആനന്ദ സ്വരൂപികൾ എന്നു പറയുന്നല്ലോ. അങ്ങനെ വരാൻ പാടുണ്ടോ എന്നാണു് ഇപ്പോൾ എനിക്കു് സംശയം ജനിക്കുന്നതു്.

ഗുരു—അങ്ങനെവരാം. എന്തെന്നാൽ വിവേകി ദുഃഖത്തെ അന്തക്കരണ ധർമ്മമെന്നു തള്ളി താൻ സുഖസ്വരൂപി എന്നു നിശ്ചയം ചെയ്യുന്നതുപോലെ ദേവകൾക്കും ദുഃഖമെ അനുഭവമായിരുന്നാലും ആയതുകൾ അന്തക്കരണധർമ്മമെന്നു അവർ തള്ളുന്നതിനാൽ അവരെ സുഖസ്വരൂപികളെന്നു തന്നെ പറയുന്നു.

ഗുരോ—ഈ ആഗന്തുക ദുഃഖാനുഭോഗിയായ ശരീരം കർമ്മത്തിനാലോ പഞ്ചഭൂതത്തിനാലൊ ഉണ്ടായി എന്നറിയുന്നില്ല.

ഗുരു—കർമ്മത്തോടുകൂടി പഞ്ചീകൃത പഞ്ചമഹാഭൂതങ്ങൾ ചേർന്നുണ്ടായി എന്നല്ലാതെ ഓരോരുത്തർക്ക തനിച്ചു് ശരീരത്തെ ഉണ്ടാക്കാൻ കഴിയുന്നതല്ലാ. എന്നാൽ ശരീരവും കർമ്മവും ദുഃഖവും എല്ലാതെല്ലാമവസ്ഥകളിൽ കാണുന്ന എന്നുനോക്കുന്നതായാൽ ജാഗ്രൽ സ്വപ്നങ്ങളിൽ സ്ഥൂലസൂക്ഷ്മഭോഗപ്രധാനമായ കർമ്മമിരിക്കുന്നതിനാൽ ശരീരമുണ്ടെന്നും സുഷുപ്തിയിൽ കർമ്മമില്ലാത്തതിനാൽ ശരീരമില്ലെന്നും രണ്ടുമില്ലാതായപ്പോൾ ദുഃഖമില്ലെന്നും കാണുന്നു. ഇതിനെ എവൻ ഗുരുമുഖമായ് വിചാരണ ചെയ്യുന്നോ അവൻതന്നെ ജീവന്മുക്തനെന്നു അറിയേണ്ടതാകുന്നു.

ഗുരോ—ഇനി കർമ്മം എത്രവിധമെന്നും കൂടി അറിയണമെന്നു ഗ്രഹിക്കുന്ന എനിക്കു് വഴിയേ അരുളിചെയ്യണമെന്നപേക്ഷിക്കുന്നു എന്നുള്ള ശിഷ്യന്റെ ചോദ്യത്തിനു ഗുരു ഉത്തരം പറയുന്നു. പുണ്യം, പാപം, മിശ്രം എന്നു മൂന്നുവിധമാണു് കർമ്മങ്ങൾ. ഇതിൽ ഓരോന്നിനും ഉൽ

കൃഷ്ട, മദ്ധ്യമാ, സാമാന്യങ്ങളെന്നു മുമ്മൂന്നു ശാഖകളെക്കൂടി നിരൂപിച്ചിരിക്കുന്നു. ഇതുകളിൽ പുണ്യകർമ്മത്തിന്റെ ഉൽകൃഷ്ടമദ്ധ്യമ സാമാന്യങ്ങളെ ആദ്യം പറയാം. പുണ്യോൽകൃഷ്ടം ഹിരണ്യഗർഭാദി ശരീരപ്രാപ്തി; പുണ്യമദ്ധ്യമം ദേവേന്ദ്രാദിശരീരപ്രാപ്തി; പുണ്യസാമാന്യം യക്ഷരാക്ഷസ; പിശാചാദി ശരീരപ്രാപ്തി; പാപമദ്ധ്യമം വൃക്ഷാദിപ്രാപ്തി; പാപസാമാന്യം ആന, കുതിര, തുളസി, അരശാദി, ശരീരപ്രാപ്തി; മിശ്രോൽകൃഷ്ടം, കർമ്മശക്തിയാൽ ചിത്തശുദ്ധിവന്നു് സാധനചതുഷ്ടയമുണ്ടായി, ശ്രവണ മനന നിദിദ്ധ്യാസനങ്ങളെ ചെയ്തു അപരോക്ഷജ്ഞാനമുണ്ടായി ജീവൻ മുക്തിപദത്തെ പ്രാപിക്കുന്ന ശരീരപ്രാപ്തി, മിശ്രമദ്ധ്യമം യോഗീന്ദ്രസമാന ശരീരപ്രാപ്തി. മിശ്രസാമാന്യം ചണ്ഡാല, പാണ്ഡു, കുഷ്ഠ പെരുംവ്യാധിയാദി ശരീരപ്രാപ്തി.

ഇനി ഈ കർമ്മങ്ങളെങ്ങനെ സ്വരൂപിക്കുന്നു എന്നു നോക്കിയാൽ മനോവാക്കു് കായങ്ങളാലെന്നുതന്നെ പറയണം. ത്രികരണസ്വഭാവമായ കർമ്മങ്ങൾ ആത്മസ്വഭാവമായി വരുമല്ലോ എങ്കിൽ പാടില്ലാ. ആത്മാ, അകർത്താ, അഭോക്താ, അസംഗ, നിർവ്വികാരി, നിരാകാരയെന്നിത്യാദിയായി മുറയിടുന്ന അദ്വൈതത്തിനു് വിരോധമുണ്ടാകുന്നതുകൂടാതെ ആത്മാവിനു കർതൃത്വമുണ്ടെന്നും ആയതു് സ്വഭാവമാണെന്നും സ്വീകരിക്കേണ്ടിവരുന്നു. അങ്ങനെ വരുന്നതായാൽ കർമ്മനിവർത്തിക്കായി മുമുക്ഷുക്കൾ യത്നിക്കാതിരിക്കേണ്ടതുമാണു്. നേരേമറിച്ചു് ദുഃഖനിവർത്ത്യർത്ഥമായി യാവനൊരുവനും ശ്രമം ചെയ്യുന്നതിനാൽ കർമ്മം ആഗന്തുകമെന്നും മനോവാക്കു് കായങ്ങളാൽ ഉല്പത്തിയെന്നും നശിക്കുന്നതെന്നും കാണപ്പെടുന്നു.

ഇനി ത്രിവിധ കാരണങ്ങളാൽ കർമ്മങ്ങളുല്പത്തിയാകുന്ന വഴിയും പറയാം. മനസ്സിനാൽ ചെയ്യുന്ന പുണ്യം, സഗുണ, നിർഗ്ഗുണ, പരലോക, പരഹിത, ഭക്തി, ജ്ഞാന, വൈരാഗ്യാദിയിലുണ്ടാകുന്ന മനോവിചാരം. മനസ്സിനാൽ ചെയ്യുന്ന പാപം അധർമ്മ, വിഷയ, പരദോഷ, സകലശാസ്ത്രാവിശ്വാസാദി വിചാരങ്ങൾ. മനസ്സി

നാൽ ചെയ്യുന്ന മിശ്രം, സദ്വിഷയമായ കാര്യങ്ങളിൽ മനസ്സിനെ പ്രവേശിപ്പിച്ചിരിക്കുമ്പോൾ; മനസ്സതിൽ നിന്നും തിരിഞ്ഞു വിഷയവിചാരണ ചെയ്ക. വാക്കിനാൽ ചെയ്യുന്ന പുണ്യം, വേദാദ്ധ്യായനം ശാസ്ത്രപഠനം ഗായത്രി പഞ്ചാക്ഷരാദികളെ ജപിക്ക, ഭഗവൽ നാമങ്ങളെ ഉച്ചരിക്ക, പരോപകാരവാർത്ത ഇത്യാദികളെ ചെയ്ക ആകുന്നു.

വാക്കിനാൽ ചെയ്യുന്ന പാപം പ്രഭുക്കളെ ദൂഷിക്ക, പ്രസ്താവയോഗ്യമല്ലാത്ത വാക്ക് അന്യനിൽ ആരോപിക്ക, അസത്യം പറക, ഒന്നിനെ മൂണ്ടി മറ്റൊന്നു പറക ഇത്യാദികളാകുന്നു. വാക്കിനാൽ ചെയ്യുന്ന മിശ്രം, സൽക്കഥ ശ്രവണകാലത്തിൽ ലൌകികവർത്തമാനം പറക. കായത്താൽ ചെയ്യുന്ന പുണ്യം പുണ്യതീർത്ഥ സ്നാനം ഗുരുദേവതാദർശനം അന്യനെ സങ്കടപ്പെടുത്താതിരിക്ക മുതലായതു്. കായത്തിനാൽ ചെയ്യുന്ന പാപം പരസ്ത്രീഗമനം, മോഷണം, ദുഷ്ടസംസർഗ്ഗം, അന്യനെ ഉപദ്രവിക്ക. കായത്തിനാൽ ചെയ്യുന്നമിശ്രം, ബ്രഹ്മസ്വമപഹരിച്ചു ബ്രാഹ്മണഭോജനം ചെയ്ക. പരദ്രവ്യത്തെ ഗ്രഹിച്ചു് തണ്ണീർപന്തൽകെട്ടുക, പരദ്രവ്യത്താൽ ക്ഷേത്രം, മഠം, കുളമെന്നിത്യാദികളെ പണിയിക്ക, പരഭൂമിയെഗ്രഹിച്ചു ക്ഷേത്രം മഠമിത്യാദികൾക്കുപയോഗിക്ക ആകുന്നു. അതിനാൽ യാതൊരുത്തനും കർമ്മഫലാവസ്ഥകളെ വിചാരിച്ചു മിശ്രോൽകൃഷ്ട കർമ്മഫല പ്രാപ്തിക്കായി യത്നിക്കുന്നു അവൻ തന്നെ ജീവന്മുക്തനെന്നറിയേണ്ടതാണ്. ഇതല്ലാതെ ആഗാമ്യസഞ്ചിതപ്രാരാബ്ധമെന്ന കർമ്മത്രയത്തെയും വഴിയെ വിവരിക്കുന്നതാണ്.

ഹേ ഗുരോ–രാഗാദികളേതെല്ലാമെന്നറിവാൻ താല്പര്യപ്പെടുന്നു.

ഗുരു–സവിസ്താരമായറിയിക്കാം കേൾക്കുക തന്നെ. രാഗം, ദ്വേഷം, കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം, ഈർഷ്യ, അസൂയ, ഡംഭം, ദർപ്പം, അഹങ്കാരം എന്ന പതിമൂന്നുവൃത്തികളാണ്. ഇതുകളിൽ ഓരോന്നിനേയും വിഷയപൂർവ്വകമായറിയിക്കാം. സ്ത്രീവിഷയ

മായ ചിത്തവൃത്തിക്ക രാഗമെന്നും, ഒരുവൻ തനിക്കനി ഷ്ടത്തെ ചെയ്യതിനു പകരം ചെയ്യണമെന്ന ചിത്തവൃത്തി ക്ക ദ്വേഷമെന്നും. ഗൃഹധാന്യാദി വസ്തുക്കൾ മേലും സമ്പാ ദിക്കണമെന്നുള്ള ചിത്തവൃത്തിക്ക കാമമെന്നും തന്റെ വസ്തുസമ്പാദ്യവൃത്തിയിൽ തടസ്സം നേരിടത്തക്കവെല്ലതും ആരെങ്കിലും ചെയ്താൽ അവനോടുള്ള ഗൌരവമായ ചിത്തവൃത്തിക്ക ക്രോധമെന്നും. താൻവളരെ ശ്രമംചെയ്തു സമ്പാദിക്കുന്ന ദ്രവ്യത്തെ യാതൊരു വിധത്തിലും ചിലവു ചെയ്യയില്ലെന്നുള്ള ചിത്തവൃത്തിക്ക ലോഭമെന്നും തന്റെ വസ്തുവിൽ പ്രിയമോദപ്രമോദമായി വരുന്ന ചിത്തവൃത്തി ക്ക മോഹമെന്നും ഐശ്വര്യമത്തനായി കൃത്യാകൃത്യവി വേകമില്ലാതെ വരുന്ന ചിത്തവൃത്തിക്ക മദമെന്നും തന്നെ ക്കാളും ഭാഗ്യവാനായ ഒരുവനെ കണ്ടു സഹിക്കാൻ പാടി ല്ലാത്തവിധം വരുന്ന ചിത്തവൃത്തിക്ക മാത്സര്യമെന്നും ദുഃഖം അന്യനു വരണമെന്നും തനിക്ക വരാൻപാടില്ലെന്നും ഉണ്ടാകുന്ന ചിത്തവൃത്തിക്ക ഈർഷ്യയെന്നും തന്റെ സുഖംപോലെ അന്യനു വരാമോ എന്ന ചിത്തവൃത്തിക്ക അസൂയയെന്നും താൻ ചെയ്യുന്ന ദാനധർമ്മങ്ങളെ അന്യ നറിഞ്ഞു തന്നെ സ്തുതിക്കണമെന്നുള്ള ചിത്തവൃത്തിക്കു ഡംഭമെന്നും താൻ വലിയവൻ മററുള്ളവർ തനിക്കസമമാ കുമോ എന്നുള്ള ചിത്തവൃത്തിക്ക ദർപ്പമെന്നും എന്നെ അറികയില്ലെ നീയാരാണൊ എന്നോടെതിർക്കുന്നതു ഞാൻ പിടിച്ചകാര്യം വിടുമോ എന്നുള്ള ചിത്തവൃത്തിക്കു അഹംകാരമെന്നും നാമങ്ങളെ കല്പിച്ചിരിക്കുന്നു.

ശിഷ്യൻ ഗുരോ—ഈ രാഗദ്വേഷാദികളുടെ ഉല്പത്തി എവിടെ നിന്നുമാണെന്നും കൂടി അറിഞ്ഞാൽ കൊള്ളാം.

ഗുരു—രാഗദ്വേഷാദികൾ ഉത്ഭവിക്കുന്നതു അഭിമാന ത്തിൽ നിന്നുമാകുന്നു. അതെങ്ങനെയെന്നാൽ ഒരു സ്ത്രീക്ക സ്ത്രീയെന്നുള്ള അഭിമാനം എപ്പോൾ ജനിച്ചോ അപ്പോൾ പാചകാദി ഗൃഹകൃത്യങ്ങളിൽ പ്രവൃത്തി കാണപ്പെടുന്നു. അതുപോലെ പുരുഷനിലും കർത്തൃത്വാഭിമാനത്തിൽ പ്രവൃത്തി കാണപ്പെടുന്നു. അതുകൊണ്ടു സകല മനുഷ്യർ ക്കും വർണ്ണാശ്രമധർമ്മാഭിമാനത്തിനാൽ രാഗാദികൾ

ഉല്പത്തി എന്നും അതിന്റെ ചുവട് അവിവേകമാണെന്നും സിദ്ധിക്കുന്നു. എങ്ങനെയെന്നാൽ ഞാൻ ബ്രാഹ്മണൻ ഞാൻ ശൂദ്രൻ, ഞാൻ ക്ഷത്രിയൻ എന്ന ബ്രാഹ്മണത്വാദി അഭിമാനം അവിവേകത്തിനാലെന്നും അവിവേകത്തിന്റെ ഉത്ഭവം അഹങ്കാരത്താലെന്നും യാതൊരുത്തനും വിവേചിച്ചറിയാത്തതിനാൽ അഭിമാനമെ സകലത്തിനും മുൻപനായിരിക്കുന്നു എന്നല്ലാതെ ഇതിന്നസ്ഥിവാരം യാതൊന്നും തന്നെ കാണുന്നില്ലാ. എന്നാൽ ഈ ബ്രാഹ്മണത്വാദി അഭിമാനം അഭിമാനത്തിനുതന്നെയാണൊ അതല്ലാ ആത്മാവിനോ ശരീരത്തിനോ മററു അവയവങ്ങൾക്കോ എന്നു പ്രത്യേകം നോക്കുന്നതായാൽ ഇതുകൾക്കൊന്നിനുമല്ലെന്നും അഭിമാനത്തിനുതന്നെയെന്നും കാണപ്പെട്ടും. ബ്രാഹ്മണത്വം ശരീരത്തിനാണൊ എങ്കിൽ ക്ഷത്രിയനും ശരീരമുണ്ട്. അവിടെ ബ്രാഹ്മണത്വം കാണുന്നില്ലാ. പൂണുനൂലിനാണൊ എങ്കിൽ കുശവനും ബ്രാഹ്മണത്വം വരേണ്ടതാണു് അവിടെയും കാണുന്നില്ല. മറ്റേതെങ്കിലും അവയവങ്ങൾക്കാണൊ എങ്കിൽ അതുകൾക്കു് പ്രത്യേകം നാമങ്ങളുള്ളതിനാൽ അങ്ങനെയും വരാൻ പാടില്ല. ഇനി വിശിഷ്ടന്മാരായ മാതാപിതാക്കന്മാർ ഉത്ഭവിപ്പിച്ചതു കൊണ്ടു് ബ്രാഹ്മണത്വമുണ്ടായി എങ്കിൽ അവരുടെ മലമൂത്രങ്ങൾക്കും ബ്രാഹ്മണത്വം വരേണ്ടതാണു്. അതുവുമില്ലാ ആത്മാവിനു വർണ്ണാശ്രമാദി ധർമ്മങ്ങൾ ദേഹേന്ദ്രിയാദികളുടെ വ്യാപാരത്താൽ ബ്രാഹ്മണൻ, ക്ഷത്രിയൻ ആദിയായ വർണ്ണങ്ങളെ സങ്കല്പിച്ചതാകുന്നു. ഞാൻ ശൂദ്രനെന്നും ഇന്നകുലത്തിൽ ജനിച്ചു എന്നും ഇന്നിന്നവർ ഒക്കെ എന്റെ ബന്ധുക്കളാണെന്നും ശരീരത്തിനെ തന്നെ ആത്മധർമ്മമായി വിചാരിക്കുന്നതല്ലാതെ ശരീരത്തിനന്യമായ ആത്മാവിനെ ആരും അറിയുന്നില്ലാ. ശാസ്ത്രീമാർ അറിയുന്നില്ലയൊ എങ്കിൽ അവരും ഉദരപൂർത്തിക്കായി ആത്മാവെന്നു ശബ്ദിക്കുന്നതല്ലാതെ വേദാന്തവ്യതിരിക്ത പ്രത്യഗാത്മവെ അനുഭവമായി അറിയുന്നില്ലാ. ഇതു അജ്ഞാനമെന്നും അനാദിയെന്നും ജ്ഞാനോദയത്തിൽ നശിക്കുന്നതാണെന്നും പറയപ്പെട്ടുന്നു. അങ്ങനെയുള്ള അജ്ഞാനത്തിനാൽ അവി

വേകവും അവിവേകത്തിനാൽ അഭിമാനവും അഭിമാനത്തിനാൽ രാഗദ്വേഷാദികളും രാഗദ്വേഷാദികളാൽ കർമ്മവും കർമ്മത്തിനാൽ ശരീരവും ശരീരാഭിമാനത്തിനാൽ ദുഃഖവും സംഭവിക്കുന്നു. ഗുരോ ഇങ്ങനെ ആണെങ്കിൽ ദുഃഖനിവർത്തി ഉണ്ടാകുന്നതിനു് കാലം ഏതാണെന്നുകൂടി അറിയിക്കണം. പറയാം കേൾക്കു സൂര്യപ്രകാശത്തിൽ അന്ധകാരം നശിക്കുന്നപോലെ ബ്രഹ്മൈക്യപ്രത്യക്ഷജ്ഞാന പ്രകാശത്തിനാൽ അജ്ഞാനം നശിക്കുന്നതാണു്. ഉടനെ അവിവേകവും അഭിമാനവും രാഗദ്വേഷാദികളും അതുവഴിയായി ശരീരപരിഗ്രഹവും അതിൽ പിന്നെ ദുഃഖവും നശിക്കപ്പെടും. ഇങ്ങനെ ദുഃഖനിവർത്തിയെന്നറിയേണ്ടതാണു്. അതിനാൽ രാഗാദികളായ പതിമൂന്നു വൃത്തികൾക്കും യാതൊരു പുരുഷൻ വശനായി ത്രികരണങ്ങളാൽ ത്രിവിധ കർമ്മങ്ങളെ ചെയ്യുന്നുവോ അവനു നരക നിവർത്തിയെ ഇല്ല. ഇതുകളെ നല്ലപോലെ വിചാരണ ചെയ്തു് ശുദ്ധാഭക്തി രൂപമായറിയുന്നവൻ ആരോ അവനെ സംസാരബന്ധവിമുക്തനായി ജീവൻ മുക്തനാകയുള്ളൂ എന്നു ശ്രുതി സിദ്ധാന്തം.



# അഞ്ചാം അദ്ധ്യായം

ഗുരോ—ആത്മാനാത്മതത്വങ്ങളേയും ശരീരത്രയവിലക്ഷണനേയും അവസ്ഥാത്രയത്തെയും പഞ്ചകോശങ്ങളെയും വഴിയെ അറിയിക്കണമെന്നു വിനയത്തോടുകൂടി അപേക്ഷിച്ചുകൊള്ളുന്നു.

ഹേ, ശിഷ്യാ,—ഇവിടെ ആദ്യം ആത്മാനാത്മ തത്വങ്ങളെ പറയാം. ശരീരത്രയത്തിനും പഞ്ചകോശങ്ങൾക്കും അന്യമായി അവസ്ഥാത്രയസാക്ഷിയായിരിക്കുന്ന സത്ത്, ചിത്ത്, ആനന്ദം എന്ന സച്ചിദാനന്ദ സ്വരൂപമെ ആത്മാവെന്നും സമഷ്ടി വ്യഷ്ട്യാത്മകമായ ശരീരത്രയത്തിനെതന്നെ അസത്ത, ജഡ, ദുഃഖരൂപങ്ങളായ അനാത്മാവെന്നും പറയുന്നു. സമഷ്ടിവ്യഷ്ട്യാദി ശരീരങ്ങൾ ഏതുകളെന്നാൽ ബഹുജനം സമഷ്ടി, ഒരുവൻ വ്യഷ്ടി, വനം സമഷ്ടി, വൃക്ഷം വ്യഷ്ടി, ഇങ്ങനെസകല പ്രാണികളുടേയും സ്ഥൂലശരീരം സമഷ്ടിസ്ഥൂലശരീരം, സകല പ്രാണികളുടേയും കാരണശരീരം സമഷ്ടികാരണശരീരം, ഓരോ പ്രാണിയുടേയും സ്ഥൂലസൂക്ഷ്മകാരണ ശരീരം വ്യഷ്ടിയെന്നും പറയപ്പെടുന്നു. ആത്മാവിനു സമഷ്ടി ശരീര ഉപാധിത്രയത്തിനാൽ ഈശ്വരത്വവും വ്യഷ്ടി ശരീര ഉപാധിത്രയത്തിനാൽ ജീവത്വവും ഉത്ഭവിക്കുന്നു. ഈശ്വരനു സമഷ്ടികാരണശരീരം മാത്രം മതിയാകുമെങ്കിലും സ്ഥൂലസൂക്ഷ്മശരീരങ്ങൾ ഉപാധിയാൽ സ്വീകരിച്ചതാണു്. അതെങ്ങിനെ എന്നാൽ അധികാരികൾക്കു സമഷ്ടികാരണ ശരീരോപാധിനാഥനായ ആത്മാവിനെ ഉപാസിക്കാം. ഈ ഉപാധിനാഥനെ ഈശ്വരനെന്നും അന്തര്യാമിയെന്നും അവ്യാകൃതനെന്നും പറയുന്നു. അഭിമാനം അഹംകാരധർമ്മമാകയാൽ കാരണശരീരസമഷ്ടിയിൽ ആത്മാവിനു അഹംകാരാഭിമാനങ്ങളില്ല. പിന്നെയോ എന്നാൽ ആത്മാവിനു സമഷ്ടി കാരണശരീരവിശിഷ്ടമാത്രത്വമെ ഈശ്വരനെന്നും ഈ ഈശ്വരനെ ഉപാസിക്കാൻ ശക്തിയില്ലാത്തവർക്കു ഈശ്വരനിൽ

അന്തർഭൂതമായ സമഷ്ടി സൂക്ഷ്മശരീര ഉപാസകനെ ഈശ്വരനെന്നു ഉപാസിക്കാമെന്നും ഈ ഈശ്വരന് ഹിരണ്യഗർഭൻ, സൂത്രാത്മാ, പ്രാണൻ എന്നു പേരുകളു ണ്ടെന്നും സിദ്ധമായി. ഇനി ഇവർക്ക് സൂക്ഷ്മശരീരത്തിൽ അഭിമാനമുണ്ടോ എന്നുനോക്കുന്നതായാൽ അഭിമാനത്തി നാശ്രയമായ സ്ഥൂലശരീരമില്ലാത്തതിനാൽ അഭിമാന മില്ല. സമഷ്ടി സൂക്ഷ്മശരീരവിശിഷ്ടമാത്രത്വമേ ഹിരണ്യ ഗർഭത്വമെന്നും ഈ ഹിരണ്യഗർഭനെ ഉപാസിക്കാൻ ശക്തിയില്ലാത്തവർക്ക് ഈ ഈശ്വരനിൽ അന്തർഭൂത നായ സമഷ്ടിസ്ഥൂലശരീര ഉപാസകനെ ഉപാസിക്കാം ഈ ഈശ്വരനെ വിരാട്ട് എന്നും വൈശ്വാനരൻ, എന്നും വൈരാജകൻ എന്നും നാമങ്ങൾ പറയപ്പെടുന്നു. ഇവർക്കു സമഷ്ടിസ്ഥൂലശരീരത്തിലഭിമാനമുണ്ടോ എങ്കിൽ നിർണ്ണ യമായ ഒരു ശരീരമില്ലാത്തതിനാൽ അഭിമാനമില്ല. സമ ഷ്ടിസ്ഥൂലശരീരവിശിഷ്ടമാത്രത്വമെ ഈശ്വരത്വമെന്നും ഈ ഈശ്വരൻ തന്നെ സാത്വികാദി ഗുണങ്ങളോടു കൂടി സൃഷ്ടിസ്ഥിതി സംഹാര കർത്താവായ ബ്രഹ്മാവിഷ്ണു രുദ്രൻ എന്ന നാമങ്ങളുണ്ടായിരുന്നും ദുഷ്ട നിഗ്രഹ ശിഷ്ട പരിപാ ലനാർത്ഥം രാമകൃഷ്ണാദിനാമങ്ങളുണ്ടായിട്ടും ഈശ്വരനെ ന്ന അഭിമാനത്തെ കൊടുത്തു നിൽക്കുന്നു. ഈ അഭിമാനം ഈശ്വരങ്കൽ ഇല്ലാതെ പോയാൽ സൃഷ്ടിസ്ഥിതിലയ ങ്ങൾ ഉണ്ടാകുന്നതല്ലാത്തതിനാൽ അഭിമാനമുണ്ടെന്നു നിശ്ചയിക്കാം. അഭിമാനം നിശ്ചയമായും ഈശ്വരങ്കലിരു ന്നാൽ ജീവന്മാരും ഈശ്വരനും തമ്മിലുള്ള ഭേദത്തെ തിരിച്ചുനോക്കണം. അപ്പോൾ ജീവരാശികൾക്ക് താനെ ന്നും എന്റേതെന്നുമഭിമാനമിരിക്കുന്നു എന്നും ഈശ്വരന് അഭിമാനമില്ലെന്നും ലോകരക്ഷണാർത്ഥം അഭിമാനത്തെ സ്വീകരിച്ചുവെന്നും അറിയുമാറാകും.

ഗുരോ—ഈ ഈശ്വരനെ പ്രതിമകളിൽ ഉപാസി ക്കാമൊ?

ഗുരു—ഉപാസിക്കാം എങ്ങനെയെന്നാൽ, വിരാട്ടിനെ ഉപാസിക്കാൻ ശക്തിയില്ലാത്തവർക്ക് ത്രിമൂർത്തികളെ ഉപാസിക്കാം. അതിനുശക്തിയില്ലാത്തവർക്ക് രാമകൃഷ്ണാ

വതാരങ്ങളെ ഉപാസിക്കാം. യാതൊരുവൻ ഏതേതു മൂർത്തിയെ ഉപാസിക്കുന്നുവോ ആ ഉപാസനവഴിയായി തന്നെ ഈശ്വരോപാസനയായ്തീരും. ഇങ്ങനെ സാക്ഷാത്ക്കാര വസ്തുവെ അറിവാറാകും. ഇങ്ങനെ ആത്മാവിനു സമഷ്ടി ശരീരത്രയോപാധിയാൽ ഈശ്വരത്വവും വ്യഷ്ടി ശരീരത്രയോപാധിയാൽ ജീവത്വവും കല്പിക്കപ്പെട്ടു. ഈ ജീവത്വത്തിന് ശരീരമാവശ്യമാണോ എന്നു നോക്കുന്നതായാൽ, ആവശ്യംതന്നെ. ജീവൻ അന്തഃകരണപ്രതിബിംബനാകയാൽ സൂക്ഷ്മശരീരവും, സ്ഥൂലശരീരമില്ലെങ്കിൽ കർത്തൃത്വമില്ലാതാവുന്നതിനാൽ സ്ഥൂലശരീരവും ആവശ്യമാണ്. കാര്യമായ സ്ഥൂലസൂക്ഷ്മശരീരങ്ങൾ കാരണത്തെ വിട്ട് അന്യമല്ലാത്തതിനാൽ ഇതുകൾ രണ്ടിനും കാരണമായ കാരണശരീരവും വേണം.

മഹൽപ്രഭോ!—ജീവനു ശരീരത്രയത്തിൽ അഭിമാനമുണ്ടോ?

ഗുരു—ഉണ്ട്; അഭിമാനമില്ലാതെ കർത്തൃത്വമില്ലാത്തതിനാൽ ഉണ്ടെന്നുതന്നെ നിശ്ചയം. ഇനി ഈ ജീവനു എത്ര നാമങ്ങളെ കല്പിച്ചിരിക്കുന്നുവെന്നാൽ ജാഗ്രത്തിൽ വ്യഷ്ടിസ്ഥൂലശരീരത്തിലഭിമാനിയായ ജീവനു വിശ്വൻ വ്യവഹാരികൻ, ചിദാഭാസനെന്നും സ്വപ്നത്തിൽ വ്യഷ്ടിസൂക്ഷ്മശരീരത്തിലഭിമാനിയായ ജീവന് തൈജസൻ, പ്രാതിഭാസികൻ, സ്വപ്നകല്പിതൻ എന്നും സുഷുപ്തിയിൽ കാരണശരീരത്തിലഭിമാനിയായ ജീവനു പ്രാജ്ഞൻ, പാരമാർത്ഥികൻ, അവച്ഛിന്നൻ എന്നും നാമങ്ങളുണ്ടായി.

ഗുരോ— ഒരേ ആത്മാവിനു തന്നെ ഈശ്വരത്വവും ജീവത്വവും വരാൻ പാടുണ്ടോ? ഉണ്ട്; എങ്ങനെയെന്നാൽ ഒരുവന് പുത്രനുണ്ടായാൽ പുത്രൻ അച്ഛനെന്നും പൗത്രൻ മുത്തച്ഛനെന്നും പറയുന്നതുപോലെയും വിസ്താരമായ തടാക ജലത്തിന് "തടാക" ഉപാധിയാൽ അനേകജീവജാലങ്ങൾക്കും ധാന്യങ്ങൾക്കും സ്നാനപാനങ്ങൾക്കും യോഗ്യത ഭവിക്കുന്നു. അല്പമായ ഘടജലത്തിന് "ഘട" ഉപാധിയാൽ ദാഹപാകാദി ക്രിയകൾക്കു മാത്രം യോഗ്യത ഭവിക്കുന്നു. ഒരേ അഗ്നിതന്നെ ദീപയഷ്ടിയെന്ന ഉപാധിയാൽ ദൂരപ്രകാശവും, വിളക്കെന്ന ഉപാധിയാൽ സമീപ

പ്രകാശവും കൊടുക്കുന്ന ശക്തികൾ കാണുന്നു. ഇതുകളെ പോലെ ഒരേ ആത്മാവിനുതന്നെ മഹത്വമായ സമഷ്ടി ശരീര ഉപാധിയാൽ സർവ്വജ്ഞത്വവും അണുത്വമാകിയ വ്യഷ്ടിശരീരഉപാധിയാൽ കിഞ്ചിജ്ഞത്വവും സംഭവിക്കുന്നു. എന്നല്ലാതെ വാസ്തവത്തിൽ ജീവത്വമീശ്വരത്വമെന്നുള്ള ഭേദമേയില്ലെന്നറിയണം. ആയതുകൊണ്ടു ബ്രഹ്മമെന്നുമീശ്വരനെന്നുമുള്ള ഭാവഭേദമുദിക്കാത്തവനേവനോ അവനെ ജീവന്മുക്തനായി ഭവിക്കുമെന്നറിക.

ശിഷ്യൻ—ഗുരോ! ഇനി ശരീരത്രയ വിലക്ഷണത്തെക്കൂടി കേൾപ്പിക്കണം.

ഗുരു—സ്ഥൂലം; സൂക്ഷ്മം; കാരണം എന്നിങ്ങനെ മൂന്നു ശരീരങ്ങളാണു്. ഇതിൽ അവയവങ്ങളോടുകൂടി സ്ഥൂലാകാരമായി തോന്നുന്നതു് സ്ഥൂലശരീരം. പതിനേഴുതത്വങ്ങളോടുകൂടിയതു് സൂക്ഷ്മശരീരം. അജ്ഞാനമെ കാരണശരീരം. ഇതുകൾക്കു് ശരീരമെന്നു പേരുണ്ടായതു് ജീർണ്ണം ഭവിക്കുന്നതിനാലാണു്. അതെങ്ങനെയെന്നാൽ ആഹാരമില്ലാത്തതിനാലും, വ്യാധിയാലും, വാർദ്ധക്യത്താലും, സ്ഥൂലശരീരത്തിനും രാഗദ്വേഷനാശമേ സൂക്ഷ്മശരീരത്തിനും ഞാനെന്നുള്ള അഹംകാരനാശമെ കാരണശരീരത്തിനും ജീർണ്ണസമയങ്ങളെന്നറിയേണ്ടതാണു്. സൂക്ഷ്മകാരണങ്ങൾക്കു അജ്ഞാനികളിൽ അഭിവൃദ്ധിയും മുമുക്ഷുക്കളിൽ നാശവും കാണുന്നു.

ശിഷ്യൻ—ഗുരോ— ദേഹമെന്നു പേരുണ്ടായതു് എന്താണെന്നു ഞാനറിയുന്നില്ല.

ഗുരു—ദഹിക്കുന്നതിനാൽ ദേഹമെന്നു പേരുണ്ടായതാണു്. സ്ഥൂലശരീരം അഗ്നിയാലും, സൂക്ഷ്മശരീരം താപത്രയത്താലും കാരണശരീരം ജ്ഞാനാഗ്നിയാലും ദഹിക്കപ്പെടുന്നു. തൊലി, രോമം, ഞരമ്പു്, മാംസം, എല്ലു്, കൊഴുപ്പു് ഇതുകളാലും സ്തംഭം പോൽ തോന്നുന്നതിനാൽ സ്ഥൂലമെന്നും സ്ഥൂലാകാരമായി തോന്നാത്തതിനാൽ സൂക്ഷ്മമെന്നും ഈ രണ്ടുശരീരത്തിനും അസ്തിവാരമായി അതുകളെ ഉത്ഭവിപ്പിക്കുന്നതിനാൽ കാരണമെന്നും നാമങ്ങളുണ്ടായതാണു്.

ഗുരോ-സ്ഥൂലം പ്രത്യക്ഷത്തിൽ കാണുന്നതിനാൽ ഉണ്ടെന്നു നിശ്ചയിക്കാം. സൂക്ഷ്മകാരണ ശരീരങ്ങൾ അപ്രത്യക്ഷമാകയാൽ എങ്ങനെ ഉണ്ടെന്നു വിശ്വസിക്കാം എന്നുതന്നെയല്ല സൂക്ഷ്മശരീരമായ പതിനേഴ വിധ കാര്യങ്ങളും സ്ഥൂലശരീരത്തിനാൽ തന്നെ ചെയ്യുന്നു എന്നും വരാൻപാടില്ലേ.

ഹെ ശിഷ്യ-സുഷുപ്തി മൂർച്ഛ മരണം തുടങ്ങിയ അവസ്ഥകളിൽ സ്ഥൂലശരീരത്തിനാൽതന്നെ പതിനേഴ വൃത്തികളും ചെയ്യണം അങ്ങനെ ചെയ്യുന്നില്ല. എന്നാൽ സ്ഥൂലശരീരമില്ലാതെ പതിനേഴ വൃത്തികളും ചെയ്യുന്നുണ്ടോ എന്നുനോക്കിയാൽ സ്ഥൂലശരീരത്തെ ആശ്രയിച്ച് സൂക്ഷ്മശരീരം ചേഷ്ടിക്കുന്നു എന്നല്ലാതെ മററ് വിധത്തിൽ കണുന്നുമില്ല. ഇതിനു ദൃഷ്ടാന്തമാവതേതെന്നാൽ അഗ്നി കാഷ്ഠത്തെ അനുസരിച്ച് ദാഹ പാകാദിക്രിയകൾ ചെയ്യുന്നു. ഈ ക്രിയകൾ കാഷ്ഠത്തിനുശക്തിയില്ലാത്തതുപോലെ സ്ഥൂലത്തെ ആശ്രയിച്ച് സൂക്ഷ്മം പ്രവർത്തിക്കുന്നു എന്നേ പറവാൻ പാടുള്ളൂ.

ഹെ ശിഷ്യ-സൂക്ഷ്മശരീരത്തിന്റെ പതിനേഴവിധ കാര്യങ്ങളേതെന്നാൽ ശ്രോത്ര, ത്വാക്, ചക്ഷു, ജിഹ്വാഘ്രാണങ്ങളഞ്ചും, വാക്പാണിപാദ പായൂപസ്ഥങ്ങളഞ്ചും, പ്രാണാ, പാന, വ്യാനോ, ദാനസമാനങ്ങളഞ്ചും, മനസ്സ് ബുദ്ധിചിത്താഹംകാരങ്ങളെ ചിത്തത്തോടും അഹംകാരത്തോടും ചേർത്തുണ്ടാക്കി പതിനേഴതത്വങ്ങളിൽ സൂക്ഷ്മശരീരത്തെ ഉൽഭവിപ്പിച്ചതാകുന്നു.

സാത്വികഗുണത്തിൽ ഉത്ഭവിച്ച ശബ്ദാദിവിഷയങ്ങളെ ഗ്രഹിക്കുന്നതിനാൽ ജ്ഞാനേന്ദ്രിയങ്ങളെന്നും രാജസഗുണത്തിലുത്ഭവിച്ച വചനാദി ക്രിയകളെ ചെയ്യുന്നതിനാൽ കർമ്മേന്ദ്രിയങ്ങളെന്നും സ്ഥൂലശരീരത്തെ ജീവിപ്പിക്ക മുതലായതുകളെ ചെയ്യുന്നതിനാൽ പ്രാണാദിവായുക്കളെന്നും അന്തഃകരണ ബുദ്ധിവിശേഷങ്ങളാൽ മനസ്സാദികളെന്നും നാമങ്ങളുണ്ടായി. ജ്ഞാനേന്ദ്രിയങ്ങൾക്ക് ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധങ്ങളായ വിഷയഗ്രാഹ്യശക്തികളും കർമ്മേന്ദ്രിയങ്ങൾക്ക വചന, ദാന, ഗമന, വിസർജ്ജ, ആനന്ദങ്ങളെന്ന വൃത്തിശക്തികളും പറയപ്പെടുന്നു.

ഹെ ശിഷ്യ-ശ്രോത്രേന്ദ്രിയം കർണ്ണത്തിനുള്ളിൽ നഭോദേശത്തെ ആശ്രയിച്ചിരിക്കുന്നു. ഈ നഭോദേശം തന്നെ ശ്രോത്രേന്ദ്രിയം അല്ലെ; എങ്കിൽ സുഷുപ്തി, മരണം, മൂർച്ഛകളെ പ്രാപിച്ച ശരീരങ്ങളിലും ശ്രോത്രവും നഭോദേശവും കാണപ്പെടുകയും അവിടെ ശബ്ദഗ്രാഹ്യമി ല്ലാതിരിക്കുകയും ചെയ്യുന്നതിനാൽ നഭോദേശത്തിനന്യ മായ സൂക്ഷ്മമായ ഒരു വസ്തു നഭോദേശത്തെ ആശ്രയിച്ചിരി ക്കുന്നു-ദേവത ദിക്ക്. ശീതോഷ്ണമൃദുകഠിനങ്ങളെയറിഞ്ഞു' ത്വഗിന്ദ്രിയം സർവ്വത്ര വ്യാപിച്ചിരിക്കുന്നു. മൃതശരീരികൾ സ്പർശത്തെ അറിയുന്നില്ല. നഭോദേശത്തിനന്യമായി സ്പർശഗ്രാഹ്യ ശക്തി മഹത്തായി സൂക്ഷ്മമായ ഒരു വസ്തു ശിരസ്സിൻ നടുവിലിരുന്നു രണ്ടു ശാഖയായി ത്വക്കിനെ സ്പർശിച്ചുകൊണ്ടിരിക്കുന്നു-ദേവത വായു. വെള്ള, കറുപ്പ്, പച്ച, മഞ്ഞ, ചുമപ്പ്, ഊതാ, മിശ്രം. നീലം, ഘനം, താഴ്ച്ചകളായ രൂപങ്ങളെയെല്ലാം ചക്ഷുരേന്ദ്രിയത്താൽ ഗ്രഹിക്കുന്നു. ഇതു് കരുമിഴിയെ ആശ്രയിച്ചിരിക്കും. മര ണശരീരങ്ങളിൽ ദർശനശക്തി കാണാത്തതിനാൽ കരു മിഴിയുടെ ശക്തിയല്ലെന്നും അതിനന്യമായി സൂക്ഷ്മമായ ഒരു വസ്തു ശിരസ്സിൻ നടുവിൽ നഭോ ദേശത്തിലിരുന്നു രണ്ടു കപരായി കരുമിഴിയെ ആശ്രയിച്ചിരിക്കുന്നതുതന്നെ ചക്ഷുരേന്ദ്രിയം എന്നും അറിയണം-ദേവത സൂര്യൻ. കവർപ്പ്, ചവർപ്പ്, എരിപ്പ്, പുളിപ്പ്, കശപ്പ്, മധു രങ്ങളായ ഷഡ്രസങ്ങളെ ഗ്രഹിക്കുന്നതും നാക്കിനെ ആശ്രയിച്ചിരിക്കുന്നതും ആകുന്നു. ജിഹ്വേന്ദ്രിയം നാക്കു തന്നെ. ജിഹ്വേന്ദ്രിയം ആകയില്ലയെങ്കിൽ മരണശരീര ങ്ങളിലും നാക്കു കാണുന്നു; അവിടെ രസത്തെ ഗ്രഹിക്കു ന്നില്ല. നാക്കിനന്യമായി രസഗ്രാഹ്യശക്തി മഹത്തായി സൂക്ഷ്മമായ ഒരു വസ്തു ശിരസ്സിൽ നഭോദേശത്തിലിരുന്നു ദന്താലോഷ്ഠവഴിയായി നാക്കിനെ ആശ്രയിച്ചിരിക്കും. ദേവത വരുണൻ. സുഗന്ധ, ദുർഗന്ധങ്ങളെ ഗ്രഹിക്കുന്നതും മൂക്കിനെ ആശ്രയിച്ചിരിക്കുന്നതും ആകുന്നു ഘ്രാണേ ന്ദ്രിയം. മൂക്കുതന്നെ ഘ്രാണേന്ദ്രിയം അല്ലയോയെങ്കിൽ മരണ ശരീരങ്ങളിൽ കാണപ്പെടുന്ന മൂക്കിനാൽ ഗന്ധം ഗ്രഹിക്കുന്നില്ല. മൂക്കിനന്യമായി ഗന്ധഗ്രാഹ്യശക്തി

മഹത്തായി സൂക്ഷ്മമായ ഒരു വസ്തു മുഖാരവിന്ദവഴിയായി മൂക്കിൻെറ തണ്ടെല്ല വഴി മൂക്കിനെ ആശ്രയിച്ചിരിക്കും –ദേവത അശ്വനി.

കർമ്മേന്ദ്രിയങ്ങളിൽ വചനേന്ദ്രിയം, നാക്ക്, പല്ല്, കണ്ഠം, ഹൃദയം, വയറിങ്ങനെയുള്ള മുഖ്യസ്ഥാനങ്ങളെ ആശ്രയിച്ചിരിക്കും. ഈ സ്ഥാനങ്ങൾ തന്നെ വചനേന്ദ്രിയമാകയില്ലയോ എന്നാൽ മരണശരീരങ്ങളിലും ഇരിക്കുന്നവയായി വചിക്കേണ്ടതാണ്. അങ്ങനെ കാണുന്നില്ലാത്തതിനാൽ ഈ സ്ഥാനങ്ങൾക്കന്യമായി സൂക്ഷ്മമായ ഒരു വസ്തു മുഖാരവിന്ദത്തിലിരിക്കുന്നു.–ദേവത അഗ്നി. കൊടുക്കൽ വാങ്ങലുകളെ ചെയ്യുന്നതു് പാണീന്ദ്രിയം. ഇതു് ഉള്ളംകയ്യെ ആശ്രയിച്ചിരിക്കും. മരണശരീരത്തിലുള്ള കൈയ്യിക്കു് ചേഷ്ടയില്ലാത്തതിനാൽ കൈയ്യന്യമായി മഹത്തായി സൂക്ഷ്മമായ ഒരു വസ്തു കൈയ്യിൽ കാണുന്നു–ദേവത ഇന്ദ്രൻ. ഉള്ളംകാലിനെ ആശ്രയിച്ചു് ഗമനാദികളെ ചെയ്യുന്നതു് പാദേന്ദ്രിയം. മരണശരീരങ്ങളിലുള്ള ഉള്ളംകാലിനു് ക്രിയാശക്തിയില്ലാത്തതിനാൽ മഹത്തായി സൂക്ഷ്മമായി ഒരു വസ്തു മുഖത്തുനിന്നും രണ്ടുകവരായി ഉള്ളംകാലിനെ ആശ്രയിച്ചിരിക്കുന്നു–ദേവത ഉപേന്ദ്രൻ. മലവിസർജ്ജനം ചെയ്യു ഗുദത്തെ ആശ്രയിച്ചിരിക്കുന്നതു പായുരേന്ദ്രിയം മരണശരീരങ്ങളിൽ കാണുന്ന ഗുദം വിസർജ്ജിക്കുന്നില്ലാത്തതിനാൽ ഗുദത്തിനന്യമായ ഒരു വസ്തു മുഖാരവിന്ദ വഴിയായി ഗുദത്തെ ആശ്രയിച്ചിരിക്കുന്നു–ദേവത പൃഥ്വി. ശുക്ലമൂത്രവിസർജ്ജങ്ങളെ ചെയ്യു യോനിലിംഗങ്ങളെ ആശ്രയിച്ചിരിക്കുന്നതു ഉപസ്ഥേന്ദ്രിയം. മരണശരീരങ്ങളിലുള്ള ഉപസ്ഥ ലിംഗങ്ങൾക്കു ക്രിയാശക്തിയില്ലാത്തതിനാൽ അതുകൾക്കന്യമായി സൂക്ഷ്മമായ ഒരുവസ്തു യോനിലിംഗങ്ങളെ ആശ്രയിച്ചിരിക്കും–ദേവത പ്രജാപതി.

ശിഷ്യൻ–പ്രാണാദിവായുക്കളുടെ ഇരിപ്പിടങ്ങളും ദേവതകളേയും കൂടി അറിയിയ്ക്കണം.

ഗുരു–പ്രാണാദിവായുക്കളഞ്ചിൽ ശ്വാസം ചെയ്യുന്നതു പ്രാണൻ. സ്ഥാനം ഹൃദയം–ദേവതവിശിഷ്ടൻ. നിശ്വാസം

ചെയ്യുന്നതു് അപാനൻ; സ്ഥാനം ഗുദം-ദേവത വിശപ കർത്താ. ശരീരത്തിന്റെ രക്ഷയെ ചെയ്യും ഇന്ദ്രിയങ്ങൾക്കു ഫലത്തെ കൊടുത്തും ഇരിക്കുന്നതു് വ്യാനൻ. സ്ഥാനം ശരീരം മുഴുവൻ-ദേവത വിശപയോനി. സുഷുപ്തിയിൽ ഇന്ദ്രിയങ്ങളെ നശിപ്പിച്ചു തനിക്കു കാരണമായ അജ്ഞാനത്തിൽ ലയിപ്പിക്കയും ജാഗ്രത്തിൽ ഇന്ദ്രിയങ്ങളെ അതാതുസ്ഥാനങ്ങളിൽ നിറുത്തുകയും മരണ കാലത്തെല്ലായിന്ദ്രിയങ്ങളെയും ആവാഹിച്ച് ലോകാന്തരഗമനം ചെയ്യുന്നതു് ഉദാനൻ. സ്ഥാനം കണ്ഠം-ദേവത ബ്രഹ്മദേവൻ. ശരീരപുഷ്ടിക്കു ഹേതുവായി തിന്നുക, കുടിക്കുക, നക്കുക, ഉറുഞ്ചുക മുതലായ വൃത്തികളെ ജാരാഗ്നിയോടുചേർന്നിരുന്നു ചെയ്യുന്നതു് സമാനൻ. സ്ഥാനം നാഭി-ദേവത യക്ഷൻ. ഈ മേല്പറഞ്ഞ അഞ്ചു വായുക്കളെ കൂടാതെ ഉപവായുക്കളെഞ്ചുണ്ടു്; അതു് നാഗൻ, കൂർമ്മൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ. ഈ അഞ്ചിനും സ്ഥാനങ്ങളും ദേവതകളും മേല്പറഞ്ഞതുകളും വൃത്തികൾ പ്രത്യേകവും ആകുന്നു. ഛർദ്ദിക്കുന്നതു നാഗന്റെ വൃത്തിയും വിക്കൽ, ഏമ്പക്കം, കണ്ണടകൾ കൂർമ്മന്റെ വൃത്തിയും വലിവ്, തുമ്മൽ കൃകലന്റെ വൃത്തിയും. ചിരിക്ക, വചിക്ക ദേവദത്തന്റെ വൃത്തിയും. ദേഹത്തേൽ നീർകൊള്ളിക്ക, വെടുപ്പിക്ക, ദുർഗന്ധമാക്കുക ധനഞ്ജയന്റെ വൃത്തിയും ആകുന്നു.

ഇനി അന്തഃകരണങ്ങളെയും അതുകളുടെ സ്ഥാനങ്ങളേയുംക്കുറി പറയാം. മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നു നാലാണു്. ഇതുകളിൽ മനസ്സിന്റെ തൊഴിൽ സങ്കല്പ വികല്പവും സ്ഥാനം കണ്ഠത്തിൻ കീഴ്-ദേവത ചന്ദ്രനം ആകുന്നു. ബുദ്ധിയുടെ തൊഴിൽ നിശ്ചയിക്കയും സ്ഥാനം മുഖവും-ദേവത ചതുർമുഖനും ആകുന്നു. അഹങ്കാരത്തിന്റെ തൊഴിൽ അഭിമാനവും, സ്ഥാനം ഹൃദയവും -ദേവത രുദ്രനം ആകുന്നു. ചിത്തത്തിന്റെ തൊഴിൽ വിചാരവും സ്ഥാനം നാഭിയും-ദേവത വിഷ്ണുവും ആകുന്നു. കാര്യമായ പുക കണ്ടാൽ കാരണമായ അഗ്നിയുണ്ടെന്നു നിശ്ചയിക്കാവുന്നതുപോലെ സ്ഥൂലസൂക്ഷ്മ ശരീരങ്ങളുണ്ടെന്നു കാണുന്നതിനാൽ ഇതിന്നു കാരണമായ കാരണശരീരവും ഉണ്ടെന്നു നിശ്ചയിക്കാവുന്നതാകുന്നു.

(നോട്ട്)

ത്വക്ക്, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്ലം എന്നുള്ള സപ്തധാതുക്കൾ മുതലായതിനാൽ നിർമ്മാണം ചെയ്യപ്പെട്ട് വിഷ്ഠാമൂത്രപാത്രമായി ജനിച്ചുമരിച്ചുംകൊണ്ട് കഡ്യംപോലെ ജഡമായി ഘടാദികൾ പോലെ പ്രത്യക്ഷമായി കാണപ്പെടുന്നതുതന്നെ സ്ഥൂലശരീരം. അന്തഃകരണമെന്നു പ്രസിദ്ധമായി ചൊല്ലപ്പെടുന്ന യാതൊരു മനസ്സുണ്ടോ അഹംവൃത്തിയെന്നും ഇദംവൃത്തിയെന്നും രണ്ടുരൂപമായിരിക്കുന്ന ആ മനസ്സുതന്നെ പ്രാണാദിപഞ്ചകവും, ജ്ഞാനേന്ദ്രിയപഞ്ചകവും, കർമ്മേന്ദ്രിയപഞ്ചകവും, ആയ പതിനഞ്ചിനോടുംകൂടി കൊണ്ട് ലോകാന്തരഗമനാദികളെ ചെയ്യുന്നതായി സുഖദുഃഖാദിഭോഗങ്ങൾക്കു സാധനമായി സ്ഥൂലശരീരത്തിനുള്ളിൽ സൂക്ഷ്മമായി തോന്നുന്നു. ഇതുതന്നെ സൂക്ഷ്മശരീരം അനാദിയായി സത്ത എന്നും അസത്ത എന്നും ചൊല്ലപ്പെടാതെ അനിർവ്വചനീയമായി യാതൊരു അജ്ഞാനമുണ്ടോ ആ അജ്ഞാനംതന്നെ സ്ഥൂലസൂക്ഷ്മശരീരങ്ങളെ ഉണ്ടാക്കുന്ന കാരണമായതുകൊണ്ട് കാരണശരീരം.

ഈ ദേഹത്രയവും ആത്മലക്ഷണമല്ലാതെ അതിന്നു വിപരീത ലക്ഷണമായി സ്ഥൂലദേഹം ജഡമായും സൂക്ഷ്മദേഹം ദുഃഖമായും കാരണദേഹം അനൃതമായുമിരിക്കുന്നതിനാൽ ഇതുകൾ ആത്മാവല്ല. സച്ചിദാനന്ദലക്ഷണമായി ദേഹത്രയത്തിനും വിലക്ഷണനായിരിക്കുന്നവൻ തന്നെ ആത്മാവെന്നു ചൊല്ലപ്പെടുന്നു. ശരീരത്രയത്തെ കാണിക്കാതെ അതിന്നന്യമായ ആത്മാവിനെ കാണിക്കുന്നതിന്നു ലക്ഷ്യമില്ലാത്തതിനാൽ ശരീരത്രയത്തെയും അതുകൾക്കന്യമായ ആത്മാവിനേയും ഇവിടെ പറയപ്പെട്ടു. ആയതിനാൽ ആത്മശരീരത്രയ വിലക്ഷണനാണെന്നു ഏവൻ വിചാരിച്ചറിയുന്നുവോ അവൻ ജീവൻമുക്തിപദത്തിനു അർഹനെന്നു ശ്രുതി സ്മൃതികളിൽ പറയപ്പെടുന്നുവെന്നറിയേണ്ടതാണ്.

ഗുരോ—എന്റെ പ്രാർത്ഥനാനുസരണം ഇനി അവസ്ഥാത്രയത്തെ കൂടി നിരൂപിക്കുക.

ഇതു–ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നു് മൂന്നവസ്ഥകളാണു്. ഇന്ദ്രിയങ്ങൾ പ്രവൃത്തികളിൽ ജാഗ്രതയോടിരിക്കുന്നതു് ജാഗ്രദാവസ്ഥ. ഇന്ദ്രിയങ്ങൾക്കു് ബാഹ്യാൎത്ഥജ്ഞാനമില്ലാതെ മനസ്സുതന്നെ വിഷയാകാരമായി പരിണമിക്കുന്നതു് സ്വപ്നാവസ്ഥ. ഇന്ദ്രിയങ്ങൾക്കു് ബാഹ്യാർത്ഥജ്ഞാനമില്ലാതെയും മനസ്സു് വിഷയാകാരങ്ങളായി പരിണമിക്കാതെയും ബുദ്ധികാരണാത്മാവിലൊട്ടുങ്ങിയിരിക്കുന്നതു് സുഷുപ്തിയവസ്ഥ.

ഈ അവസ്ഥാത്രയത്തെയും അവസ്ഥാത്രയ വ്യാപാരത്തെയും അവസ്ഥാവാസകന്മാരെയും അറിഞ്ഞിരിക്കുന്നതിനാൽ ആത്മാവിനു സാക്ഷിത്വം കല്പിച്ചതാണു്. എങ്ങനെയെന്നാൽ, ഒരു ക്ഷേത്രത്തിൽ ജപിച്ചുകൊണ്ടിരിക്കുന്ന ഒരുവന്റെ അടുക്കൽ കടം കൊടുത്തയാളും വാങ്ങിച്ചയാളുമായി വന്നു ഒരു മുഹൂർത്തനേരം ജപിച്ചുകൊണ്ടിരുന്നു. പിന്നീടു് കൊടുത്തവൻ വാങ്ങിയവനോടു് ആവശ്യപ്പെടുന്നു. സാവധാനത്തിൽ, തരാമെന്നു വാങ്ങിയവൻ മറുപടി പറയുന്നു. ഇങ്ങനെ അന്യോന്യമായി ഒരു മുഹൂർത്തനേരം കഴിഞ്ഞു് കടം കൊടുത്തവൻ ഗൌരവമായി ആവശ്യപ്പെടുകയും തരാനില്ലെന്നു വാങ്ങിയവൻ പറകയും ചെയ്യുമ്പോൾ അതെ കാര്യമാക്കി വ്യവഹാരപ്പെടുകയും സന്യാസി സാക്ഷിയായിതീരുകയും ചെയ്തു. അതുപോലെ ആത്മാവിനു് അവസ്ഥാത്രയ സാക്ഷിത്വമുത്ഭവിച്ചതാണു്. ഈ സംഭാഷണങ്ങൾ അവസ്ഥാത്രയത്തോടു യോജിക്കുന്നതെങ്ങനെയെന്നാൽ, അവരിരുവരും ക്ഷേത്രത്തിൽ വന്ന ഉടൻ ജപിച്ചതു് സുഷുപ്തിക്കും, സൌജന്യമായ സംഭാഷണം സ്വപ്നത്തിനും, ഗൌരവമായ വാദംതന്നെ ജാഗ്രത്തിനും ഉപമിക്കാവുന്നതാണു്. ജാഗ്രത്തിൽ വിശ്വനും സ്വപ്നത്തിൽ തൈജസനും സുഷുപ്തിയിൽ പ്രാജ്ഞനും ഇങ്ങനെ മൂന്നു് അവസ്ഥകൾക്കും വാസകന്മാരെയും പറയപ്പെട്ടു.

ഇനി ആത്മാവിന്നു് ഈ അവസ്ഥകളിൽ ചേർന്നിരുന്നുള്ള അനുഭവ സാക്ഷിത്വമോ അതല്ല സ്മരണാസാക്ഷിത്വമോ എന്നു നോക്കുന്നതായാൽ, ചേർന്നിരുന്നറിയുന്നു

എന്നു പറവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ അവസ്ഥ കളും നാഥന്മാരും നശിക്കുമ്പോൾ സാക്ഷിയായ ആത്മാവും നശിക്കേണ്ടതാണ്. എന്നുതന്നെയല്ല വസ്ത്രത്തിൽ ചേർന്നിരിക്കുന്ന ചിത്രം വസ്ത്രം നശിക്കുന്നതോടു കൂടി നശിക്കുന്നതുകൊണ്ട് ആത്മാ അവസ്ഥകളിൽ കൂടിയിരുന്ന അവസ്ഥാത്രയ വ്യാപാരങ്ങളെ അറിയുന്നവെങ്കിൽ നശിക്കേണ്ടതാണ്. അങ്ങനെ ആത്മാ നശിക്കുന്നില്ലാത്തതിനാൽ അവസ്ഥകൾക്കും അവസ്ഥാത്രയനാഥന്മാർക്കും അന്യമായി സാക്ഷിയായിരുന്നറിയുന്നവെന്നും അങ്ങനെയുള്ള ഈ ആത്മാവിനെ സൽഗുരുമുഖമായി തിരിച്ചറിയേണ്ടതാണെന്നും ശ്രുതി സിദ്ധാന്തിക്കുന്നു.

(നോട്ട്)

ഞാൻ എന്ന് ജീവനായി വ്യവഹരിക്കുന്ന അഹങ്കാരമായതു് ദേഹത്രയത്തിലും അഭിമാനിക്കുമ്പോൾ ദേഹത്രയാഭിമാനാവസ്ഥകൾ മൂന്നും ജാഗ്രൽ സ്വപ്ന സുഷുപ്തികളെന്നു ചൊല്ലപ്പെടും. ഏതു ദേഹാഭിമാനത്തിൽ ഏതു് വസ്തു ചൊല്ലപ്പെടുമെന്നാൽ അഹങ്കാരമായതു് സ്ഥൂലദേഹത്തെ അഭിമാനിക്കുമ്പോൾ ജാഗ്രദവസ്ഥ എന്നും സൂക്ഷ്മദേഹത്തെ അഭിമാനിക്കുമ്പോൾ സ്വപ്നാവസ്ഥ എന്നും കാരണദേഹത്തെ അഭിമാനിക്കുമ്പോൾ സുഷുപ്തിയെന്നും ചൊല്ലപ്പെടും. ആത്മാവായവൻ ഈ അവസ്ഥാത്രയത്തിനും സാക്ഷിയായിരിക്കുന്നതല്ലാതെ അദ്ദേഹത്തിന്നു് ഈ അവസ്ഥകളിൽ യാതൊന്നുമില്ല.

പിന്നെ ആർക്കുതന്നെ ഈ അവസ്ഥകൾ എന്നാൽ യാതൊരുത്തൻ ഈ അവസ്ഥകളെ അഭിമാനിക്കുന്നുവോ അവന്നുതന്നെ ഈ അവസ്ഥകളെല്ലാം മററാർക്കുമല്ല. ആകയാൽ ഞാനെന്നു് അഭിമാനിക്കുന്ന യാതൊരു അഹങ്കാരനുണ്ടോ, അവൻതന്നെ അവസ്ഥാവാൻ. അവൻതന്നെ ജാഗ്രദവസ്ഥാഭിമാനത്താൽ വിശ്വനെന്നു പേരായി സ്ഥൂലങ്ങളായിരിക്കുന്ന വിഷയഭോഗങ്ങളെ ഭുജിക്കുന്നു. അവൻതന്നെ സ്വപ്നാവസ്ഥാഭിമാനത്താൽ തൈജസനെന്നു പേരായി സൂക്ഷ്മഭോഗങ്ങളെ ഭുജിക്കുന്നു. അവൻ

തന്നെ സുഷുപ്തിയെന്ന അവസ്ഥാഭിമാനത്താൽ പ്രാജ്ഞ നെന്ന പേരായി അജ്ഞാന ഭോഗത്തെ ഭുജിക്കുന്നു. ആക യാൽ അഹങ്കാരൻ തന്നെ അവസ്ഥാവാൻ അല്ലാതെ ആത്മാവല്ല.

അഹങ്കാരൻ തന്നെ അവസ്ഥാവാൻ എന്നു പറ യേണമൊ. ആത്മാവുതന്നെ അവസ്ഥാത്രയഭോഗങ്ങളെ ഭുജിക്കുന്നവനായി അവസ്ഥാവാനായി ഭവിക്കരുതോ എന്നാൽ അങ്ങനെ പറഞ്ഞുകൂടാ. എന്തുകൊണ്ടെന്നാൽ അഹങ്കാരം സുഷുപ്തിയിൽ ലയിക്കുമ്പോൾ സ്ഥൂലസൂ ക്ഷ്മമായിരിക്കുന്ന ഭോഗങ്ങൾ ഒന്നുമില്ല. ഭോക്താവും ആരു മില്ല. അവനുണ്ടായതിൽപിന്നെ ഭോക്താവും ഭോഗവും കാണപ്പെടുന്നു. ആകയാൽ അവനെ ഭോക്താ ജാഗ്രൽ സ്വപ്നങ്ങൾ രണ്ടും അവന്റെ അവസ്ഥകൾ തന്നെ എന്ന ല്ലാതെ അവകൾ ആത്മാവിന്റെ അവസ്ഥകൾ അല്ല. ഇങ്ങനെയായാൽ സുഷുപ്തി എന്ന അവസ്ഥ ആർക്ക് എന്നാൽ അതും അഹങ്കാരന്റെ അവസ്ഥ തന്നെ. എന്തു കൊണ്ടെന്നാൽ ഞാൻ ഉണർന്നു, ഞാൻ സ്വപ്നം കണ്ടു, എന്നു് ജാഗ്രൽസ്വപ്നങ്ങളെ അഭിമാനിക്കുന്നതുപോലെ ഞാൻ നിദ്രചെയ്തുവെന്നു് സുഷുപ്തിയേയും അവൻതന്നെ അഭിമാനിക്കുന്നതിനാൽ സുഷുപ്തിയും അഹങ്കാരനുതന്നെ ആകുന്നു ആത്മാവിനല്ല. എന്തുകൊണ്ടെന്നാൽ അവസ്ഥ യെ അഭിമാനിച്ചുംകൊണ്ടു് ഞാൻ ഉണർന്നു, ഞാൻ സ്വ പ്നം കണ്ടു, ഞാൻ നിദ്രചെയ്തു എന്നിരിക്കുന്ന അവസ്ഥാ വാനെന്നും അവസ്ഥകളിൽ അഭിമാനമില്ലാതെ ആർ സാക്ഷിയായിരിക്കുന്നുവോ ആ ആത്മാവിന്നു് ഒരവസ്ഥ യുമില്ല.

ആത്മാ സാക്ഷിയായും അവസ്ഥാവാനായും ഇരി ക്കട്ടെ. എന്നാൽ അതു പാടില്ല. എന്തുകൊണ്ടെന്നാൽ യാതൊരുത്തൻ അവസ്ഥാവാനൊ അവന്നു സാക്ഷിത്വം പാടില്ല. എവൻ സാക്ഷിയോ അവൻ അവസ്ഥാവാനാ വാനും പാടില്ല. എന്തുപോലെ എന്നാൽ രണ്ടാൾകൂടി ശണ്ഠപ്പെടുന്ന ദിക്കിൽ ഒരുവൻ സാക്ഷിയായി നോക്കി ക്കൊണ്ടിരുന്നാൽ സാക്ഷിയായിരിക്കുന്നവന്നു് ശണ്ഠപ്പെ

ടുന്ന അവസ്ഥയില്ല. ശബ്ദപ്പെടുന്നവനു സാക്ഷിത്വം ഇല്ല എന്നതുപോലെ സാക്ഷിക്ക് അവസ്ഥത്വമില്ല. അവസ്ഥാവനു സാക്ഷിത്വമില്ലാത്തതിനാൽ ഒരു ആത്മാവിനു തന്നെ അവസ്ഥാത്വവും സാക്ഷിത്വവും രണ്ടും പാടില്ല. അതിനാൽ അഭിമാനിയായിരിക്കുന്നവൻ തന്നെ അവസ്ഥാവാൻ. അവസ്ഥയേയും അവസ്ഥാവാനേയും കാണുന്നവൻ തന്നെ സാക്ഷി എന്നു സിദ്ധാന്തം.

അവസ്ഥാത്രയം മൂന്നിനും സാക്ഷി ഒരുവനാണു്. അവസ്ഥകൾ മാത്രം ഭേദിച്ചുഭേദിച്ചു പോകുന്നു; അവറ്റിനെ കാണുന്ന സാക്ഷി ഭേദിക്കുന്നില്ല. അവസ്ഥകൾ വരുന്നതിനും ഇരിക്കുന്നതിനും പോകുന്നതിനും സാക്ഷിയായി എല്ലാ അവസ്ഥയിലും സച്ചിദാനന്ദസ്വരൂപൻ; ഏകൻ; സർവ്വഗതൻ; അസംഗൻ; പൂർണ്ണൻ; നിർവ്വികാരൻ; അദ്വൈതൻ എന്നിങ്ങനെ ഏഴു ലക്ഷണത്തോടുകൂടി ആത്മാ പ്രകാശിക്കുന്നുവെന്നു് അറിയേണ്ടതാകുന്നു.

ഗുരോ—ഇനി പഞ്ചകോശങ്ങളേയും തുടർച്ചയായി ഇവിടെത്തന്നെ അറിയിക്കണമെന്നു കൂടി അപേക്ഷിക്കുന്നു. ഇങ്ങനെ അപേക്ഷചെയ്ത ശിഷ്യനെ നോക്കി പറയുന്നു. സുമതെ, അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയങ്ങളെന്ന പഞ്ചകോശങ്ങളിൽ സ്ഥൂലമായി കരചരണാവയവങ്ങളായിരിക്കുന്ന സ്ഥൂലശരീരം തന്നെ അന്നമയകോശമെന്നും കർമ്മേന്ദ്രിയങ്ങളഞ്ചും പ്രാണാദിവായുക്കളഞ്ചും കൂടുന്നതു് പ്രാണമയകോശമെന്നും മനസ്സും ജ്ഞാനേന്ദ്രിയങ്ങളഞ്ചും കൂടുന്നതു് മനോമയകോശമെന്നും ബുദ്ധിയും ജ്ഞാനേന്ദ്രിയങ്ങളഞ്ചും കൂടുന്നതു് വിജ്ഞാനമയകോശമെന്നും പ്രിയം മോദം പ്രമോദങ്ങളെന്ന മഹൽ പ്രധാനമായ അജ്ഞാനമേ ആനന്ദമയകോശമെന്നും പറയപ്പെടുന്നു. ഇഷ്ടമുള്ള ഒരുവസ്തുവെ കണ്ട മാത്രയിൽ ഉണ്ടാകുന്ന സന്തോഷത്തിനു് പ്രിയമെന്നും ആ വസ്തു കിട്ടിയ ശേഷമുണ്ടാകുന്ന സന്തോഷത്തിനു മോദമെന്നും അതിനെ അനുഭവിച്ചശേഷമുണ്ടാകുന്ന സന്തോഷത്തിനു് പ്രമോദമെന്നും സിദ്ധിക്കുന്നു.

ഗുരോ!—പഞ്ചകോശങ്ങളെന്ന നാമങ്ങളും ഇതുകൾക്ക് ആത്മാവിനെ മറക്കാനുള്ള ശക്തികളും എങ്ങനെ സിദ്ധമായി എന്നുകൂടി അറിയിക്കണം.

ഹേ ശിഷ്യ—പഞ്ചകോശങ്ങളാത്മാവിനെ എങ്ങനെ മറയ്ക്കുന്നുവെന്നാൽ, വാളിനെഃ ഉറയും, പുളിമ്പഴത്തെ തോട്ടും, പുരുഷനെ ഉടുപ്പും മറയ്ക്കുന്നതു പോലെയാകുന്നു. ആത്മശക്തിയാൽ പ്രകാശിക്കുന്ന പഞ്ചകോശങ്ങൾക്ക് ആത്മാവിനെ മറയ്ക്കാൻ ശക്തിയുണ്ടോ എന്നു സംശയിക്കുന്നുവെങ്കിൽ, ആദിത്യശക്തിയാൽ പ്രകാശിക്കുന്ന മേഘങ്ങൾ ആദിത്യനെ മറയ്ക്കുന്നതുപോലെയും അഗ്നിയുടെ ശക്തിയാൽ ഉണ്ടാകുന്ന പുക അഗ്നിയെ മറയ്ക്കുന്നതു പോലെയും, രജ്ജുവിൻ ശക്തിയാലുണ്ടായ സർപ്പം രജ്ജുവിനെ മറയ്ക്കുന്നതുപോലെയും മൃത്തിൻെറ ശക്തിയാലുണ്ടായ ഘടാദികൾ മൃത്തിനെ മറയ്ക്കുന്നതുപോലെയും, സ്വർണ്ണത്താലുണ്ടാക്കപ്പെട്ട ആഭരണങ്ങൾ സ്വർണ്ണത്തെ മറയ്ക്കുന്നതു പോലെയും, ആത്മാവിനെ മറയ്ക്കുന്നതിനു് പഞ്ചകോശങ്ങൾക്ക് ശക്തിയുണ്ടെന്നറിയേണ്ടതാണു്.

ഗുരോ-ഇനി ഈ പഞ്ചകോശങ്ങൾ ഏതേതു മാർഗ്ഗങ്ങളെ യവലംബിച്ചു് ആത്മാവിനെ മറയ്ക്കുന്നുവെന്നും, ആയതിനെ നീക്കി ആത്മാവിനെയറിയേണ്ടതെങ്ങനെയെന്നും കൂടി അറിയിക്കണമെന്നു അപേക്ഷിക്കുന്നു. സ്വമതെ ഞാൻ ജനിച്ചു; ഞാൻ വളർന്നു; ഞാൻ സ്ത്രീ; ഞാൻ പുരുഷൻ; ഞാൻ ബ്രാഹ്മണൻ; ഞാൻ ക്ഷത്രിയൻ; ഞാൻ ബ്രഹ്മചാരി; ഞാൻ ഗൃഹസ്ഥൻ; ഞാൻ രാമൻ; ഞാൻ കൃഷ്ണൻ; ഞാൻ വെളുപ്പു്; ഞാൻ കറുപ്പു് എന്നിത്യാദികളായി സ്ഥൂലശരീരത്തെ അസ്ഥിവാരമാക്കി ചെയ്യുന്ന മനോവ്യാപാരമെ അന്നമയകോശം. ഈ അന്നമയകോശസ്വഭാവമാത്മാവിലും ആത്മസ്വഭാവമായ സച്ചിദാനന്ദലക്ഷണങ്ങൾ ശരീരത്തിലും "അതായതു്" എന്റെ സ്ഥൂലശരീരം എന്നുമിരിക്കുമെന്നും സുഖമായിരിക്കുന്നുവെന്നും സന്തോഷമായിരിക്കുന്നുവെന്നും തോന്നുന്നതിനാലാണു് അന്നമയകോശത്തിനും ആത്മാവിനും തമ്മിൽ ബന്ധമുണ്ടെന്നും മറയ്ക്കുന്നുവെന്നും പറയപ്പെട്ടതു്.

എനിക്കു വിശക്കുന്നു, എനിക്കു ദാഹിക്കുന്നു, ഞാൻ ശക്തിയുള്ളവൻ, ഞാൻ ക്ഷീണിച്ചവൻ, ഞാൻ ചെകിടൻ, ഞാൻ അന്ധൻ എന്നിത്യാദികളായ പ്രാണമയ കോശ ധർമ്മങ്ങൾ ആത്മസ്വഭാവമായും ആത്മസ്വഭാവമായ സച്ചിദാനന്ദ ലക്ഷണങ്ങൾ ശരീരത്തിലും "അതായതു്" എന്റെ പ്രാണൻ നന്നായി തോന്നിക്കുന്നുവെന്ന പ്രാണമയകോശ സ്വഭാവമായും തോന്നുന്നതിനാൽ ആത്മാവിനും പ്രാണമയകോശത്തിനും തമ്മിൽ ബന്ധമുണ്ടായി.

ഞാൻ സങ്കല്പവാൻ, വികല്പവാൻ, രാഗദ്വേഷാദികൾ കൂടെയവനെന്നിത്യാദികളായ മനോമയകോശ സ്വഭാവങ്ങൾ ആത്മാവിലും ആത്മസ്വഭാവമായ സച്ചിദാനന്ദ ലക്ഷണങ്ങൾ ശരീരത്തിലും "അതായതു്" എന്റെ മനസ്സ് നന്നായി പ്രകാശിക്കുന്നു എന്നു് മനോമയകോശ സ്വഭാവമായും തോന്നുന്നതിനാൽ അന്യോന്യബന്ധം ഭവിച്ചു.

ഞാൻ ബുദ്ധിമാൻ, ഞാൻ യുക്തിമാൻ, ഞാൻ നിശ്ചയവാൻ എന്നു തുടങ്ങിയ വിജ്ഞാനമയകോശ ധർമ്മങ്ങൾ ആത്മസ്വഭാവമായും ആത്മസ്വഭാവമായ സച്ചിദാനന്ദലക്ഷണങ്ങൾ ശരീരത്തിലും, "അതായതു്" എന്റെ ബുദ്ധി നന്നായി പ്രകാശിക്കുന്നുവെന്ന വിജ്ഞാനമയകോശ സ്വഭാവമായും തോന്നുന്നതിനാൽ തങ്ങളിൽ ബന്ധം ഭവിച്ചതാകുന്നു. ഞാൻ സന്തുഷ്ടൻ, ഞാൻ സുഖി, ഞാൻ ദുഃഖി. ഞാൻ മോഹി, ഞാൻ ഭോക്താ, ഞാൻ മൂഢൻ എന്നിത്യാദിയായുള്ള അജ്ഞാന സ്വഭാവ ധർമ്മങ്ങൾ ആത്മാവിലും ആത്മസ്വഭാവമായ സച്ചിദാനന്ദങ്ങൾ ശരീരിത്തിലും "അതായതു്" എന്റെ അജ്ഞാനം നല്ലപോൽ പ്രകാശിക്കുന്നു വെന്നാനന്ദമയകോശസ്വഭാവമായും തോന്നുന്നതിനാൽ ആനന്ദമയകോശത്തിനും ആത്മാവിനും അന്യോന്യബന്ധം ഭവിക്കപ്പെട്ടു എന്നറിയേണ്ടതാണ്.

ഈ പഞ്ചകോശങ്ങളെ പ്രത്യേകിച്ചറിയുന്നതെങ്ങനെയെന്നാലായതും കേൾപ്പിക്കാം. എന്റെ പശു, എന്റെ ഭാര്യ, എന്റെ മകൻ എന്നു് തന്നെ സംബന്ധിച്ചു തോന്നു

ന്ന പശ്വ മുതലായവ താനല്ലാത്തതുപോലെ എന്റെ ശരീരം എന്റെ പ്രാണൻ, എന്റെ മനസ്സ്, എന്റെ ബുദ്ധി എന്റെ അജ്ഞാനം എന്നു തന്നെ സംബന്ധിച്ചു തോന്നുന്ന പഞ്ചകോശങ്ങൾ താനല്ലെന്നും പഞ്ചകോശങ്ങൾക്കു വിലക്ഷണമായ ആത്മാവെ താനെന്നും അന്നമയകോശ സ്വഭാവമായ സ്ഥൂലദേഹവികാരങ്ങളും പ്രാണമയകോശ സ്വഭാവമായ പശിദാഹാദി വികാരങ്ങളും മനോമയകോശ സ്വഭാവമായ സങ്കല്പാദി വികാരങ്ങളും വിജ്ഞാനമയകോശ സ്വഭാവമായ കർത്തൃത്വാദി വികാരങ്ങളും ഉണ്ടാകുന്നതു പഞ്ചകോശ ധർമ്മങ്ങളാണെന്നും സാക്ഷിയായ തന്നെ സ്പർശിക്കുന്നില്ലെന്നും അറിയുന്നതെ വ്യതിരിക്തജ്ഞാനം.

ഗുരോ—പശ്വ മുതലായവകൾ തന്നിൽ നിന്നു വേറിട്ടു കാണുന്നതിനാൽ തനിക്കന്യമെന്നു വരാം എന്നാൽ പഞ്ചകോശങ്ങൾ തന്നോടു ചേർന്നിരിക്കുന്നതിനാൽ അന്യമെന്നുള്ള ജ്ഞാനം എങ്ങനെയുണ്ടാകും.

ഹേ ശിഷ്യ—ജലത്തോടു ചേർന്നിരിക്കുന്ന ചൂടിനെ സ്പർശിച്ച മാത്രയിൽ ജലത്തെയും ഉഷ്ണത്തെയും പ്രത്യേകിച്ചറിയുന്നതു പോലെയും ചുവരോടു ചേർന്നിരിക്കുന്ന ചിത്രത്തെ പ്രത്യേകമാക്കാൻ പാടില്ലെങ്കിലും ദൃഷ്ടിയാൽ പ്രത്യേകിച്ചറിയുന്നതുപോലെയും ജലത്തോടു ചേർന്നിരിക്കുന്ന ഷഡ്രസങ്ങളെ പ്രത്യേകിക്കാൻ പാടില്ലെങ്കിലും രസനേന്ദ്രിയത്താലനുഭവിച്ചു വിവേചിക്കുന്നതു പോലെയും വസ്തുവത്തെ ആശ്രയിച്ചിരിക്കുന്ന ഗന്ധവിശേഷങ്ങളെ വസ്തുത്തിനന്യമാക്കി ഗ്രഹിക്കാൻ പാടില്ലെങ്കിലും ഘ്രാണേന്ദ്രിയത്താൽ വിവേചിച്ചറിയുന്നതു പോലെയും. പഞ്ചകോശങ്ങളെയും അതുകളോടു കൂടിയിരിക്കുന്ന ആത്മാവിനെയും പകുത്തറിയാം. ഇനിയും കാനൽ, ജലഭ്രാന്തിയുണ്ടായി സ്നാനത്തിനായി പോയവൻ കാനൽ ജലത്തെ വാസ്തവമായ ജലമെന്നു വിചാരിച്ചു ഭ്രമിച്ചല്ലൊ എന്നുള്ള ജ്ഞാനം ഉദിച്ചാലും കാനൽ ജലപ്രവൃത്തി വീണ്ടും കാണുന്നതുപോലെ ആത്മാവിൽ ആരോപിക്കപ്പെട്ട പഞ്ചകോശങ്ങൾ അതുകൾക്കസ്ഥിവാരമായ

ആത്മാവിനന്യമല്ലെന്നു കണ്ടാലും പഞ്ചകോശങ്ങൾക്കു് പ്രവൃത്തിയിരിക്കാം. അങ്ങനെയിരുന്നാലും സ്വർണ്ണത്തിനാൽ ആരോപിക്കപ്പെട്ട ആഭരണങ്ങൾ പോലെയാണെന്നു് സൂക്ഷ്മബുദ്ധിയാലും യുക്തിയാലും വിചാരിച്ചറിയുന്നതെ പഞ്ചകോശവിലക്ഷണജ്ഞാനം. ഇതുകളെ എവൻ വിചാരിച്ചറിയുന്നുവോ അവനെ കൃതകൃത്യനെന്നും ജീവൻമുക്തനെന്നും ശ്രുതി സിദ്ധാന്തമെന്നറിയണം.

(നോട്ട്)

വിചാരിച്ചു നോക്കിയാലും ഇതുകോശം, ഇതു് ആത്മാവു് എന്നു പ്രത്യക്ഷമായി അറിയുന്നില്ലെങ്കിൽ അതു് അനാദിയായിരിക്കുന്ന അവിവേകത്തിനാൽ തടുക്കുന്നതാണെന്നു വിചാരിക്കണം. ആ അവിവേകം എന്തിനാൽ വന്നതു് എന്നാൽ ആവരണ ശക്തിയാൽ വന്നു. അതു് എങ്ങനെ എന്നാൽ പറയാം. ആത്മാഹങ്കാരങ്ങൾ രണ്ടും അന്യോന്യ വിലക്ഷണങ്ങളായി സ്വഭാവമായി വേറെയായിരുന്നാലും രണ്ടിനെയും ആവരണശക്തിയായതു് വേർതിരിച്ചറിയാനയക്കാതെ ഒന്നായി തോന്നിക്കുന്നു. അതു് എന്തുപോലെ എന്നാൽ രജ്ജുസർപ്പങ്ങൾ രണ്ടും വേറെ ആയാലും രജ്ജുവിനെ മാച്ചും കൊണ്ടു തോന്നാനയയ്ക്കാതെ സർപ്പമായി തോന്നുന്നതുപോലെ ആത്മാവിനെയും ആവരണം മറയ്ക്കുന്നതിനാൽ അഹങ്കാരധർമ്മങ്ങളാകുന്ന കർത്തൃത്വാദികൾ മാത്രം തോന്നുന്നു ആത്മാവു് തോന്നുന്നില്ല. അതുകൊണ്ടു് പഞ്ചകോശങ്ങളെ വിചാരിച്ചു് തള്ളി ഉല്പത്തി നാശാദി വികാരങ്ങൾക്കു സാക്ഷിയായിരിക്കുന്നവനെ അറിയുക. സാക്ഷിയായി എവിടെയിരിക്കുന്നു എന്നാൽ ജ്ഞാതൃജ്ഞാനജ്ഞേയങ്ങളാകുന്ന ത്രിപുടിയുണ്ടല്ലൊ. ജ്ഞാതാവായി അറിയുന്നവനായ കർത്താവും ജ്ഞാനമായി അറിവായിരിക്കുന്ന ബുദ്ധിയും, ജ്ഞേയമായി അറിയപ്പെടുന്നതുകളായിരിക്കുന്ന വിഷയങ്ങളുമായ ത്രിപുടിയും ജാഗ്രൽസ്വപ്നങ്ങളിൽ ഉണ്ടായിരിക്കുന്നതിനെയും സുഷുപ്തിയിൽ ഇല്ലാതെ ലയിച്ചുപോയിരിക്കുന്ന ജാഡ്യാവസ്ഥയേയും മറ്റെല്ലാററിനേയും പ്രകാശി

പ്പിച്ചും കൊണ്ടു് താൻ ഏകരൂപമായി നിർവ്വികാര സാക്ഷി ചൈതന്യമാത്രമായിരിക്കുന്ന ആത്മാവിനെ അറിയേണ്ടതാണു്.

പഞ്ചകോശങ്ങളെ വിചാരിച്ചു് ആത്മാവല്ലെന്നു തള്ളുമ്പോൾ ശൂന്യമാത്രം തോന്നുന്നതല്ലാതെ ആത്മാവു് എവിടെയെന്നു സംശയം ജനിക്കും. അതിന്നുപറയാം. പഞ്ചകോശങ്ങൾക്കപ്പുറത്തു് ഒന്നുമില്ലെന്നും ശൂന്യംമാത്രം കാണുന്നു എന്നും കാണുന്നതായാൽ വചനിപ്പാൻ എനിക്കു നാവില്ലെന്നു ഒരാൾ പറയുന്നതു പോലെയാണു്. എങ്ങനെയെന്നാൽ നാവില്ലാതെ പോയാൽ നാവില്ലെന്നു എങ്ങനെ പറവാൻ പാടില്ലയൊ; അതുപോലെ ഒന്നുമില്ല എന്നതിനേയും അറിയുന്നവനൊരുത്തൻ ഇരുന്നാലല്ലയൊ ഒന്നുമില്ല എന്നു് നോക്കിപ്പറയും. നേരേമറിച്ചു് ഒന്നുമില്ല എന്നു് തോന്നി അപ്രകാരം പറയണമെങ്കിൽ ആത്മാവു് ഒന്നുമില്ല എന്നതിനെ തോററുന്നു. അങ്ങനെ തോററിക്കൊണ്ടിരുന്നാൽ എന്തുകൊണ്ടു് ആത്മാവു് കാണപ്പെടുന്നില്ല എന്നാൽ, എല്ലാററിനേയും കാണുന്നവനല്ലാതെ അദ്ദേഹം ഒന്നിനാലും കാണപ്പെടുന്നവനല്ല.

പാപരൂപങ്ങളായി ഉണ്ടായതായി തോന്നുന്ന കോശങ്ങളും അതുകളെ തള്ളിയാൽ ഒന്നുമില്ലാതെ തോന്നുന്ന ശൂന്യവും സകലവും തോന്നുന്നതെല്ലാം ജഡം തന്നെയാകയാൽ കാണുന്നവൻ ഒരുവനില്ലാതെ കാണപ്പെടുന്നതല്ല. ശൂന്യത്തെ കാണുന്നവൻ ഇരിക്കുന്നതിനാൽ ശൂന്യംതോന്നുന്നു കാണുന്ന സാക്ഷിയില്ലാഞ്ഞാൽ ഒന്നുമില്ല. അതിനാൽ അതീതമായിരിക്കുന്ന സാക്ഷി അപ്രകാരം തോന്നിക്കുന്നതുകൊണ്ടു് തോന്നുന്നതാണെന്നു് അറിയേണ്ടതാണു്. അതു് എന്തുപോലെയെന്നാൽ സ്വതേ പ്രകാശമില്ലാതെ അപ്രകാശങ്ങളായിരിക്കുന്ന മേഘം മുതലായതുകൾ ഭൂമിയിൽ ഇരിക്കുന്ന ഘടാദികൾ എല്ലാംതന്നെ തോന്നാതെ ഇതുകൾക്കതീതമായി ബഹുയോജന ദൂരത്തിൽ നിന്നു് സ്വപ്രകാശനായി വിളങ്ങുന്ന സൂര്യനാൽ പ്രകാശിക്കപ്പെട്ടുംകൊണ്ടു് സൂക്ഷ്മമായി എങ്ങനെ തോന്നുന്നുവോ അതുപോലെ ബുദ്ധികല്പിതമായി ബുദ്ധിക്കു പുറമേയിരി

ക്കുന്ന ശൂന്യം മുതലായ സകല ദൃശ്യസമൂഹങ്ങളും സ്വതെ ജഡമായിത്തന്നെ തോന്നാത്തതിനാൽ ഇതുകൾക്കതീതമായി സ്വപ്രകാശമായിരിക്കുന്ന ചിത്താൽ തോന്നിക്കപ്പെട്ടു തോന്നുന്നുവെന്നറിഞ്ഞു് ആത്മാവിനെ സൂക്ഷ്മബുദ്ധികൊണ്ടറിയുക.



## ആറാം അദ്ധ്യായം

ഗുരോ-ഇനി സച്ചിദാനന്ദലക്ഷണങ്ങൾ അഖണ്ഡത്വം; അജ്ഞാന സ്വരൂപങ്ങൾ; താപത്രയം പ്രതിബിംബത്രയങ്ങൾ നവവിധ സംസാരങ്ങൾ; വൈരാഗ്യാദിത്രയങ്ങൾ; ഇതുകളെ വിവരമായി കേൾക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു.

ഹേ ശിഷ്യ-ഇപ്പോളിവിടെ സച്ചിദാനന്ദ ലക്ഷണങ്ങളെ നിരൂപിക്കാം. സത്തു്, ചിത്തു്, ആനന്ദം എന്നിങ്ങനെ മൂന്നാണു്. കാലത്രയത്തിലും ഒന്നിനാലും ബാധിക്കാൻ പാടില്ലാത്ത വസ്തു ഏതോ അതു സത്തു്.

ഹേ ഗുരോ- ഈ സത്തു് ആത്മാവിലുണ്ടോ എന്നും, ആത്മാവുതന്നെ കാലത്രയത്തിലുമുണ്ടോ എന്നും ലക്ഷ്യത്തോടുകൂടി കേൾപ്പിക്കണം.

ഗുരു-പറയാം കേൾക്കുക. ദരിദ്രൻ, രാജാ, കർമ്മി, ഭക്തൻ, മുമുക്ഷു ഇങ്ങനെയുള്ള സർവ്വജനങ്ങളുടെ അന്നമ

വമേ ലക്ഷ്യം. ഇവർ അനുഭവിക്കുന്നോ എങ്കിൽ അവർ ജീവിക്കുന്നു. എങ്ങനെയെന്നാൽ ഞാൻ ജന്മാന്തരത്തിൽ യാതൊരുത്തർക്കും ഒന്നും തന്നെ കൊടുക്കാതിരുന്നതിനാൽ ഈ ജന്മത്തിലും ദാരിദ്ര്യത്തെ തന്നെ അനുഭവിക്കുന്നു. ഈ ജന്മം ദാനം ചെയ്യുന്നതിന് ഗതിയില്ലാത്തതിനാൽ മേൽജന്മത്തിലും ദരിദ്രനായിതന്നെ ജനിക്കുമെന്ന ദരിദ്രന്റെ വാക്കിനാലും, ഞാൻ പൂർവ്വജന്മം സാധുക്കൾക്കു ദാനം ചെയ്തതിനാൽ ഇപ്പോൾ രാജാവായി, ഇപ്പോഴും ദാനത്തെചെയ്താൽ മേൽജന്മവും രാജാവായിതന്നെ ജനിക്കുമെന്ന രാജാവിന്റെ വാക്കിനാലും, ഞാൻ അനേക ജന്മങ്ങളിൽ സൽകർമ്മങ്ങളെ ചെയ്തതിനാൽ ഈ ജന്മത്തിലും സൽകർമ്മം തന്നെ ചെയ്യുന്നു. ഈ സൽകർമ്മത്താൽ മേൽജന്മം പരലോകപ്രാപ്തിയുണ്ടെന്ന കർമ്മിയുടെ വാക്കിനാലും, ഞാൻ അനേക ജന്മങ്ങളിൽ ഭഗവാനെ ഉപാസിക്കയാൽ അതേമാർഗ്ഗമായിപ്പോൾ നിരതിശയമായ ഭക്തി ജനിച്ചിരിക്കുന്നു. അതിനാൽ മേലുംഭഗവൽകടാക്ഷമുണ്ടാകുമെന്ന് ഭക്തന്റെ വാക്കിനാലും, ഞാൻ അനേക ജന്മങ്ങളിൽ ഈശ്വരാർപ്പണമായി സൽകർമ്മങ്ങളെ ചെയ്തതിനാൽ ഈ ജന്മത്തിൽ ചിത്തശ്ശുദ്ധിയും സൽഗുരുലാഭവും ശ്രവണാധിക്യവും ഉണ്ടായി. ഞാനേ കൃതാർത്ഥൻ എനിക്കിനിമേൽ ജനനമില്ലയെന്ന മുമുക്ഷുവിന്റെ വാക്കിനാലും ശുദ്ധവിവേകികൾക്കു ആത്മാകാലത്രയത്തിലുമുണ്ടെന്നു അനുഭവമായറിയാം. ഇങ്ങനെ അനുഭവത്താലും മൂന്ന് കാലങ്ങളിലുമിരിക്കുന്നതിനാൽ യുക്തിയാലും സദ്രൂപം സിദ്ധമായി. ഇനി നാം ശരീരിയോ അശരീരിയോ എന്നു നോക്കുന്നതായാൽ അശരീരിക്കു വ്യവഹാരമില്ലാത്തതിനാൽ ശരീരിയായിതന്നെയിരിക്കുന്നു. ശരീരങ്ങളവരവരുടെ കർമ്മശക്തിയിലുണ്ടായി എന്നല്ലാതെ മററു വിധം വരാൻ പാടില്ലാ. ഒരുവൻ ചെയ്ത കർമ്മത്താലുണ്ടാകുന്ന പുണ്യപാപങ്ങൾക്ക് മററൊരുവൻ അവകാശിയായി ഭവിക്കയില്ല അതു മാത്രമല്ല, ജന്മവും പൂർവ്വജന്മം തന്നെയെന്നതിനു ദൃഷ്ടാന്തത്തിൽ വൃക്ഷത്തെ ജനിപ്പിച്ചുതായ ബീജം തനിക്കു കാരണമായ വൃക്ഷത്തെ ഉണ്ടാക്കാൻ

റ്റങ്ങളെയെ കഴികയില്ലയോ അതുപോലെ ഈ ശരീരത്തിനാൽ ചെയ്യുന്ന കർമ്മങ്ങൾ മേൽ ശരീരത്തെ കൊടുക്കമെന്നല്ലാതെ ഈ ശരീരത്തെ ഉണ്ടാക്കാൻ മതിയാകുന്നതല്ല. ആയതുകൊണ്ടു് പൂർവ്വ ജന്മകർമ്മബലത്താലീ ശരീരം വന്നുവെന്നു നിശ്ചയം തന്നെയാണു്. ഇനി പൂർവ്വജന്മങ്ങളിൽ ശരീരിയോ അശരീരിയൊ എന്നു നോക്കാം.

അശരീരിയായിരുന്നു് കർമ്മങ്ങളെ ചെയ്യാൻ കഴിയുന്നതല്ലാത്തതിനാൽ പൂർവ്വജന്മവും ശരീരിയായിരുന്നുവെന്നുതന്നെ പറയണം. ആ ശരീരം എതിങ്കൽ നിന്നുണ്ടായിച്ചുവെന്നു ശങ്കിക്കുന്നുവെങ്കിൽ അതിന്നും പൂർവ്വജന്മത്തിൽ ചെയ്ത കർമ്മത്താലെന്നു തന്നെ കാണുന്നു. ഈ യുക്തികൊണ്ടു് നാം അനേകകോടി ജന്മങ്ങളിൽ ശരീരത്തോടു കൂടിയിരുന്ന അനേക കർമ്മങ്ങളെ ചെയ്തുവെന്നും കർമ്മശക്തികളാൽ അനേക ശരീരങ്ങളെ സ്വീകരിച്ചുവെന്നും അതാതു ശരീര സ്വഭാവമായ സുഖ ദുഃഖങ്ങൾ അനുഭവിച്ചുവെന്നും തന്നെ കാണപ്പെടുന്നു. അതിനാൽ ഭൂതകാലത്തും ശരീരിയായിരുന്നു എന്നു സിദ്ധിക്കുന്നു

ആയതുകൊണ്ടു് ഈ ശരീരത്തിൽതന്നെ ശ്രവണ, മനനാദികളെ ചെയ്തു ജ്ഞാനത്തെ സമ്പാദിക്കാതിരുന്നാൽ പൂർവ്വജന്മ കർമ്മഫലമായ ഈ ശരീരം വന്നതുപോലെ ഇപ്പോൾ, ചെയ്യുന്ന കർമ്മശക്തിയാൽ മേലും ശരീരങ്ങളുണ്ടാകും. ഈ ശരീരങ്ങളെ ധരിച്ചും കൊണ്ടു് ഇപ്പോൾ അനേകവിധ കർമ്മങ്ങളെ ചെയ്യുന്നതുപോലെ മേൽജന്മങ്ങളിലും ശരീരികളായി അനേകകർമ്മങ്ങളെ ചെയ്യേണ്ടതായി വരുമെന്നും അങ്ങനെ ചെയ്യേണ്ടതിനാൽ അനവധി ഭോഗങ്ങളെയും സുഖദുഃഖങ്ങളെയും അനുഭവിച്ചു അനേകകോടി ജന്മങ്ങളിൽ പതിക്കേണ്ടതായി വരുമെന്നും അറിയേണ്ടതാകുന്നു.

പ്രളയത്തിൽ ജഗത്തു് നശിച്ചാലും നാം നശിക്കുന്നില്ലെന്നു തന്നെയല്ല. ഉല്പത്തിയാദിവികാരങ്ങളുമില്ല. അതിനാലും സത്തുലക്ഷണം നമ്മിലിരിക്കുന്നുവെന്നുതന്നെ കാണപ്പെടുന്നു.

യാതൊന്നിനേയും ആശ്രയിക്കാതെ തന്നിൽ ആരോപിക്കുന്ന സകലത്തേയും തോന്നിച്ചു താനും തോന്നിച്ചും കൊണ്ടേതു വസ്തു പ്രകാശിക്കുന്നുവോ അതേ ചിത്തു്. എങ്ങനെയെന്നാൽ നാം ബാല്യം മുതൽ ഇതേവരെ എന്തെല്ലാം പ്രവൃത്തികൾ ചെയ്തിട്ടുണ്ടോ അതുകളിൽ നിസ്സാരങ്ങളായ ചിലതു് തീരെ തോന്നാതിരുന്നാലും മററുള്ളതുകളെല്ലാം നല്ലതുപോൽ തോന്നുന്നു. ആദിത്യൻ, ചന്ദ്രൻ, അഗ്നി, നക്ഷത്രം, മിന്നൽ, ദൃഷ്ടി ഇതുകൾ പ്രകാശത്തെ കൊടുക്കുന്നതുകളാണു്. ഇതുകളിൽ ഒന്നിന്റേയും പ്രകാശമില്ലാത്ത വലുതായ ഇരുട്ടിലും ശിരസ്സുമുതൽ പാദംവരെ വസ്ത്രത്തെ പുതച്ചു് ഒരു മുറിയിൽ കിടക്കുന്ന സമയത്തിലും ബാല്യകാലവൃത്തികളിൽ പ്രധാനമായ ഭാഗങ്ങൾ തോന്നുന്നു. ഇങ്ങനെ തോന്നുന്നതു് ആത്മസ്വഭാവമായ ചിത്തലക്ഷണം നമ്മിലിരിക്കുന്നതിനാലാകുന്നു.

നിത്യമായി നിരുപാധികമായി നിരതിശയമായ സുഖസ്വരൂപമേ ആനന്ദം. ഏതാനന്ദം സകലമാന പേരും സുഷുപ്തിയിലനുഭവിക്കുന്നോ അതേ സുഖസ്വരൂപമായ ആനന്ദം. അതു് സുഗന്ധലേപനാദികളെ സ്പർശിക്കുന്ന ബുദ്ധിക്കു് സർവ്വോൽകൃഷ്ടമായു് ദുഖനിവർത്ത്യത്വമായ് തോന്നുന്ന സുഖം പോലാകുന്നു.

മുൻഅദ്ധ്യായത്തിൽ പ്രസ്താവിച്ച സച്ചിദാനന്ദസ്വരൂപമാകിയ ആത്മാവിനു് ദേശത്തിനാലും, കാലത്തിനാലും, വസ്തുവിനാലും മൂന്നുവിധമായി അഖണ്ഡത്വമുണ്ടെന്നും, അതുതന്നെ അപരിഛിന്നത്വമെന്നും പറയുന്നെല്ലോ. ഇതിനെ വഴിയാകുംവണ്ണം ഗ്രഹിപ്പിക്കണമെന്നു് അപേക്ഷിക്കുന്ന ശിഷ്യനെ നോക്കി ഗുരു പറയുന്നു. ഞാൻ ഇന്ന ദേശത്തിരിക്കുന്നു, ഞാൻ ഇന്ന കലത്തിൽ ജനിച്ചു, ഇന്ന വസ്തു ഞാനല്ല എന്നിങ്ങനെ ത്രിവിധ പരിച്ഛേദവും മനുഷ്യനിൽ അദ്ധ്യാസമായിദേഹത്തെ അപേക്ഷിച്ചുകൊണ്ടിരിക്കുന്നതിനാൽ ദേഹത്തിനന്യമായ ആത്മാവിന്നു് ദേശകാലവസ്തുവിനാൽ അപരിച്ഛിന്നത്വമുണ്ടാകുന്നു: എന്നുതന്നെയല്ല ആത്മാ അനാദിയായിരിക്കുന്നതിനാൽ ഭൂതകാലത്തിലും നിത്യനായിരിക്കുന്നതിനാൽ

ഭാവികാലത്തിലും ദേഹാദി വ്യതിരിക്തനായിരിക്കുന്നതിനാൽ വർത്തമാനകാലത്തിലും പരിഛിന്നത്വമില്ലാത്തതിനാലും സർവ്വാത്മാവായി പ്രകാശിക്കുന്നതിനാലും, വസ്തുവിനാൽ, അപരിഛിന്നത്വം കാണുന്നു".

ഹേ ശിഷ്യ—ഇനിയും കേൾക്കുക. ദീപമായതു് ചുമപ്പ് ഉഷ്ണം, പ്രകാശമെന്ന ശബ്ദങ്ങളാലും അർത്ഥങ്ങളാലും ഭിന്നം. എന്നാൽ ഹസ്തം, കരം, പാണിയെന്നതുപോലെ പര്യായ ശബ്ദാർത്ഥഭിന്നമേയല്ലാതെ വാസ്തവത്തിൽ സച്ചിദാനന്ദങ്ങൾക്കു് ശബ്ദാർത്ഥങ്ങളെ നോക്കി ഭിന്നമായി വ്യവഹരിച്ചാലും ഏകാർത്ഥംതന്നെ കാണപ്പെടും.

എങ്ങനെയെന്നാൽ ആത്മസ്വഭാവമായ സത്തു് അസത്തായ ജഗൽസ്വഭാവമായും ആത്മസ്വഭാവമായ ചിത്തു് ജഡമായ ബുദ്ധ്യാദിസ്വഭാവമായും, ആത്മസ്വഭാവമായ ആനന്ദം ദുഃഖരൂപമായ പുത്രഭാര്യാദി സ്വഭാവമായും തോന്നിക്കൊണ്ടു് ജഗൽ സ്വഭാവമായ അസദ്രൂപമായും, ബുദ്ധ്യാദിസ്വഭാവമായ ജഡരൂപമായും, പുത്രഭാര്യാദി സ്വഭാവമായ ദുഃഖരൂപമായും, ഞാൻ മരിക്കുമല്ലോ ഞാൻ വളരെ ദുഃഖിയാണല്ലോയെന്നിത്യാദികളായി ആത്മസ്വഭാവമായും തോന്നുന്ന വിപരീത ഭ്രാന്തിയെ നിരാകരിക്കുന്നതിനാൽ ആത്മാ സച്ചിദാനന്ദ സ്വരൂപനെന്നു പറയപ്പെടുന്നു.

ആയതിനാൽ സത്തു് തന്നെ ചിത്തു്. ചിത്തു തന്നെ ആനന്ദമെന്നു ശ്രുതി താല്പര്യം.

ഹേ ഗുരോ—ശ്രുതിസിദ്ധാന്തം മാത്രമാണോ ജീവരാശികൾക്കു് അനുഭവമുണ്ടോയെന്നറിയുന്നില്ല. ഹേ ശിഷ്യ, സുഷുപ്തിയിൽ സർവ്വപ്രാണികൾക്കും അനുഭവമായ ഒരു സുഖം തോന്നിക്കുന്നു. അതു് ജാഗ്രൽസ്വപ്നങ്ങളിൽ തോന്നുന്ന സുഖംപോലെ നാനാരൂപങ്ങളായി തോന്നാതെ സർവ്വപ്രാണികളുടെ സുഷുപ്തിയിലും ഏകരൂപമായിരിക്കുന്നതിനാൽ ആ സുഖമേ സത്തു്.

സുഷുപ്തിയിൽ നിന്നുണർന്ന പുരുഷനാൽ, യാതൊന്നുമറിയാതെ സുഖമായി നിദ്രചെയ്തുവെന്ന ഒരു സുഖം സ്വരൂപമായി അജ്ഞാനത്താൽ അറിയുന്നതേ ചിത്തു്.

ഈ സുഷുപ്തി സുഖത്തിന് നിരതിശയ സുഖ സ്വരൂപമിരിക്കുന്നതിനാൽ അതുതന്നെ ആനന്ദം. അതി നാൽ അനുഭവത്തിലും സത്തുതന്നെ ചിത്ത്. ചിത്തുതന്നെ ആനന്ദം എന്നറിയപ്പെട്ടു.

ഹേ ശിഷ്യാ-മർത്ത്യന്മാർ ജനനമരണമാകുന്ന സംസാര ദുഃഖം പരമ്പരയായനുഭവിക്കുന്നതിനിടയായ അജ്ഞാ നമേതെന്നാൽ തന്നെ അറിയാതിരിക്കുന്നതേ അജ്ഞാനം. എങ്ങനെ അറിയുന്നില്ല എങ്കിൽ മനുഷ്യനെന്നും, സ്ത്രീ എന്നും, പുരുഷനെന്നും, ബ്രാഹ്മണനെന്നും, ക്ഷത്രിയനെ ന്നുമുള്ള വർണ്ണാദികളെ അറിയുന്നതല്ലാതെ യഥാർത്ഥ ത്തെ അറിയുന്നില്ല. അതല്ല മനുഷ്യാദിയെന്ന അറിവു് തന്നെയറിഞ്ഞതാണ് എങ്കിൽ, കഴിഞ്ഞ ജന്മത്തിലും വരും ജന്മത്തിലും മനുഷ്യനായിതന്നെയിരിക്കണം. നേരേ മറിച്ച് താൻ പൂർവ്വ ജന്മത്തിൽ ദേവ, ഗന്ധർവ്വ, യക്ഷ, രാക്ഷസ, പിശാചാദിയോ, നായ്, നരി തുടങ്ങിയ മൃഗ വർഗ്ഗമോയെന്നറിയാൻ പാടില്ലാതിരിക്കുന്നു. എന്നുമാത്ര മല്ല മനുഷ്യത്വം സ്വയസിദ്ധമാണെങ്കിൽ ഇന്ദ്രിയത്തേ ജന്മം ദേവാദി ശരീര പ്രാപ്തിക്കായി യാഗാദികർമ്മങ്ങളെ ചെയ്യിട്ടുമാവശ്യമില്ല. അങ്ങനെയല്ലാതെ യാഗാദി കർമ്മ ങ്ങളെ ചെയ്യുന്നതിനാൽ മനുഷ്യാദിയെന്നയറിവു് അറി വല്ലെന്നു ബോധപ്പെടുന്നു.

ഇനി, ശാസ്ത്രജ്ഞന്മാർതന്നെ അറിയുന്നില്ലയോ എന്നു ശങ്കിക്കുന്നുവെങ്കിൽ ഇല്ലെന്നുതന്നെ പറയണം. ശാസ്ത്രജ്ഞന്മാരിൽ ചിലർ സ്ഥൂലശരീരത്തെ ആത്മാ വെന്നും, ചിലർ പ്രാണനെ ആത്മാവെന്നും, ചിലർ ബുദ്ധിയെ ആത്മാവെന്നും, ചിലർ ശൂന്യത്തെ ആത്മാ വെന്നും, മീമാംസകർ, ശൈവ്വർ തുടങ്ങിയവർ ആത്മാ അണുപ്രമാണമെന്നും താർക്കികർ ആത്മാ അനേകമെന്നും ജഡമെന്നും നാനാപ്രകാരേണ അവരവരുടെ ഗ്രഹണ ശക്ത്യാനുസരണം ഘോഷിക്കുന്നു അതിനാൽ ശാസ്ത്രജ്ഞ ന്മാരും ആത്മാവിനെ അറിഞ്ഞവരല്ല. ഇനി വേദാന്ത ശാസ്ത്രജ്ഞന്മാർ അറിഞ്ഞവരാണോ എന്നു നോക്കുന്നതാ യാൽ അവരിലും രണ്ടുപക്ഷക്കാരുണ്ടു്. "അതായതു"

മുമുക്ഷുവെന്നും അമുക്ഷുവെന്നുമാണു്. ഈ മുമുക്ഷുവിൽ തന്നെ രണ്ടുവിധവും അമുക്ഷുവിൽ നാലുവിധവും പറയപ്പെടുന്നു. എങ്ങനെയെന്നാൽ ദ്രവ്യലാഭത്തിനായി വേദാന്തം പഠിക്ക. പ്രസിദ്ധനാകാനായി വേദാന്തം പഠിക്ക; പൂജാമാർഗ്ഗത്തിനായി വേദാന്താം പഠിക്ക; ഇതരമതത്തിലിരുന്നു ദൂഷിക്കാനായി പ്രതിഷ്ഠ, യാഗം, വേദാന്തം, മർമ്മം മുതലായതുകളെ പഠിക്ക ഈ നാലുപേരും അമുക്ഷുക്കളാണു്. പ്രതിബന്ധം നീക്കി വേദാന്തം പഠിക്ക; പ്രതിബന്ധസമേതം വേദാന്തം പഠിക്ക; ഇവർ മുമുക്ഷുക്കളാണു് ഇതുകളിൽ പ്രതിബന്ധത്തോടുകൂടി മോക്ഷത്തെ അപേക്ഷിക്കുന്നവർക്കു് പ്രതിബന്ധം നശിക്കുന്നു. ജന്മത്തിലും പ്രതിബന്ധം നശിച്ചവർക്കു് അതേജന്മത്തിലും മുക്തിയെ സിദ്ധിക്കുന്നതാകുന്നു.

ഇനി അമുക്ഷുക്കളായ നാലുപേർക്കും ഫലങ്ങളെ തന്നാലായതും കേൾപ്പിക്കാം. വേദാന്തത്തെ ദൂഷിക്കാനായി പഠിച്ചവനു് നരകവും മൃഗാദിജന്മഫല പ്രാപ്തിയും മററു് മൂന്നുപേർക്കും ദ്രവ്യം കീർത്തിപൂജ ഫലാദി സിദ്ധിയും ദേഹാന്ത്യം പകുതുണ്ടായി പരലോകപ്രാപ്തിയും ഫലം. ഇങ്ങനെയാണു് രണ്ടുപക്ഷക്കാരായ മുമുക്ഷുക്കൾക്കും ഫലമെന്നറിയണം.

ഹേ ഗുരോ-തന്നെയറിയാതിരിക്കുന്നതിനു കാരണം അജ്ഞാനമെന്നിരിക്കട്ടെ; അജ്ഞാനം കർമ്മത്തിനാൽ നശിക്കുന്നതല്ലയോയെന്നു സംശയം ജനിക്കുന്നു അതിനാൽ വിവരമായറിയിക്കണം.

ഹേ ശിഷ്യ-കർമ്മം അജ്ഞാനവിരോധിയല്ല എങ്ങനെയെന്നാൽ കറുത്തവാവുംനാളിൽ മേഘം ഇരുട്ടിനു വിരോധത്തെ ചെയ്യാത്തതുപോലെയും ആ ഇരുട്ടിൽ വഴിയാത്ര ചെയ്യുന്ന പുരുഷനെതിരെ മറെറാരുവൻ വന്നാൽ അവനെ അറിയാൻ കഴിയാത്തതുപോലെയും അജ്ഞാനമായ ഇരുട്ടോടുകൂടി കർമ്മമായ മേഘം ചേരുമ്പോൾ ഒരു കഠിനമായ ഇരുട്ടായി ഭവിക്കുന്നതല്ലാതെ ആ സമയം തന്റെ കയ്യിൽ വിലപിടിച്ചതായ രത്നമിരുന്നാലും അതിനെയറിയാൻ സമ്മതിക്കുന്നില്ല. സൂര്യോദയേ രത്നത്തെ

തിരിച്ചറിവാകുന്ന പോലെ കർമ്മത്തിനാൽ ഉപജീവിക്കുന്ന ആവരണമായ അജ്ഞാനം "ബ്രഹ്മജ്ഞാന വിചാര സൂര്യോദയെ" നശിച്ചു ആത്മജ്ഞാനം പ്രകാശിക്കുന്നു.

ഹേ ശിഷ്യ-ഇനി ഏതേതു കർമ്മങ്ങൾകൊണ്ടു ജ്ഞാനോദയമാകുമെന്നു പറയുന്നു എങ്കിൽ, സ്നാന, സന്ധ്യാവന്ദന, ജപ, തപ, ഉപാസന, ദേവപൂജ, അതിഥിപൂജ, തീർത്ഥാടനം മുതലായതുകളാണു്. ഇതുകളിൽ ഏതെല്ലാമൊക്കയോ ചെയ്യുന്നവർക്കും ഇതേവരെ സ്വരൂപത്തെ അറിയാറായിട്ടില്ല. അതിനാൽ യാതൊരുത്തനും വിചാരത്താലല്ലാതെ കർമ്മത്താൽ ജ്ഞാനം സിദ്ധിയാകുന്നതല്ല.

ഹേ ശിഷ്യ-കർമ്മത്താൽ ജ്ഞാനോദയമാകുമെന്നുള്ള വേദവാക്യം പൊയ്യെന്നു വരുമോ എങ്കിൽ പൊയ്യല്ല. ഏകദേശനിഷ്കാമ കർമ്മത്തിനാൽ ജ്ഞാനം വരാമെന്നല്ലാതെ തീർച്ചയല്ലെന്നു മാത്രമേ പറയുന്നുള്ളൂ, എങ്ങനെ എന്നാൽ കർമ്മം തന്നെ ലൗകീകമെന്നും വൈദീകമെന്നും രണ്ടുവിധമാണു്. ലൗകീക കർമ്മം ദേഹപോഷണമേയല്ലാതെ ജ്ഞാനത്തെ കൊടുക്കുന്നില്ല. വൈദീകകർമ്മം, നിത്യ, നൈമിത്തി, കാമ്യ, നിഷിദ്ധ, പ്രായശ്ചിത്തങ്ങളെന്നു് അഞ്ചുവിധമാണു്; ഇതിൽ കാമ്യകർമ്മത്താൽ സ്വർഗ്ഗവും, നിഷിദ്ധകർമ്മത്താൽ നരകവും കൊടുക്കയും പ്രായശ്ചിത്ത കർമ്മത്താൽ പുരുഷനു് കർമ്മാധിപത്യമുണ്ടെന്നുള്ളതിനെ നശിപ്പിക്കയും ചെയ്യുന്നു. അതുകൊണ്ടു് ഈ മൂന്നും ജ്ഞാനത്തെ കൊടുക്കയില്ല. നിത്യ, നൈമിത്തികങ്ങളായ രണ്ടും സാത്വിക, രാജസ, താമസങ്ങളെന്നു മൂന്നുവിധമായിരിക്കും. ഇതിൽ രാജസ, താമസങ്ങളായ രണ്ടും ജന്മജന്മങ്ങളെയും സുഖ ദുഃഖങ്ങളെയും കൊടുക്കുന്നതല്ലാതെ ജ്ഞാനത്തെ കൊടുക്കുന്നില്ല. സാത്വികകർമ്മത്താൽ ചിത്ത ശുദ്ധിയും അതേ വഴി ജ്ഞാനവുമുദയമാകും. ഇങ്ങനെയിരിക്കുന്ന നിത്യനൈമിത്തിക രൂപങ്ങളായ സാത്വീകകർമ്മങ്ങളാൽ തന്നെ അറിയുന്നതായ ചിത്ത ശുദ്ധിയും ചിത്ത ശുദ്ധി വഴിയായു് നിത്യാനിത്യവസ്തു വിവേകവും അതേവഴി ഇഹാമുത്രാർത്ഥഫലഭോഗവിരാഗവും തദ്വാരാ ശമാദിഷൾകവും വഴിയെ

മുമുക്ഷുത്വവും ഉടനെ സൽഗുരുവും ലഭിക്കും. ഇങ്ങനെ ഗുരുമുഖമായ് വാസ്തവമായ ആത്മജ്ഞാനം ഉദയമാകുന്ന താർക്കോ അവനെ ജീവന്മുക്തനെന്നു ശ്രുതി സിദ്ധാന്തം.

ഹേ ശിഷ്യ—അദ്ധ്യാത്മികം ആധിഭൌതികം ആധിദൈവികങ്ങളായ താപത്രയത്തെയും അറിയേണ്ടതാകയാൽ അതുകളേയും പറയാം.

ശരീരത്തെ ബാധിപ്പിക്കുന്ന ക്ഷയരോഗം-ജ്വരം, ഗുന്മം, തലനോവ്, അതിസാരം ശൂല മുതലായതുകളാലും; മൃഗങ്ങൾ, പിശാചുക്കൾ, കള്ളർ, രാക്ഷസർ ഇവരാലും നേരിടുന്ന ദുഃഖങ്ങൾക്ക് അദ്ധ്യാത്മികമെന്നും. ഇടി, മിന്നൽ, കാററ്, വർഷം, വേനൽ, ജലം, ഗോപുരം, മണ്ഡപം, പ്രാകാരങ്ങളാദിയാൽ നേരിടുന്ന ദുഃഖങ്ങൾക്ക് ആധിഭൌതികമെന്നും ഗർഭപാത്രത്തിലിരിക്കെ, ജനിക്ക, വളരുക. ജര, നര, മരണം, ദുർമ്മരണം തുടങ്ങിയുള്ള ദുഃഖങ്ങൾക്കു ആധിദൈവികമെന്നും പറയപ്പെടുന്നു.

അദ്ധ്യാത്മികാദികൾക്കു "കരണം"; ശ്രോത്രം, അദ്ധ്യാത്മികം, ശബ്ദം ആധിഭൂതം, ആകാശം, ആധിദൈവികം —ത്വക് അദ്ധ്യാത്മികം, സ്പർശം ആധിഭൂതം, വായു ആധിദൈവികം ചക്ഷു അദ്ധ്യാത്മികം, രൂപം ആധിഭൂതം, ആദിത്യൻ ആധിദൈവികം, — ജിഹ്വ അദ്ധ്യാത്മികം, രസം ആധിഭൂതം, വരുണൻ ആധിദൈവികം, ഘ്രാണം അദ്ധ്യാത്മികം, ഗന്ധം ആധിഭൂതം, അശ്വനി ആധിദൈവികം—ഇങ്ങനെ തന്നെയാണു് താപത്രയത്തെ കർമ്മേന്ദ്രിയങ്ങളോടും അന്തഃകരണങ്ങളോടും ഘടിപ്പിച്ചിരിക്കുന്നതു്. ഇതുകളേയും വഴിയെ ഗ്രഹിക്കുന്നവൻ മുക്തനായി ഭവിക്കുമെന്നു വേദസിദ്ധാന്തം.

ഗുരോ- ഇനി ഭൂതപ്രതിബന്ധം, വർത്തമാന പ്രതിബന്ധം, ആഗാമിക പ്രതിബന്ധങ്ങളെന്ന മൂന്നിനേയും കേൾക്കണമെന്നാഗ്രഹിക്കുന്നു.

ഹേ ശിഷ്യാ— കേൾപ്പിക്കാം കേട്ടുകൊണ്ടാലും.

ഒരു ബ്രാഹ്മണൻ ഒരു പെൺപോത്തിനെ സമ്പാദിച്ചു അതിനു വേണ്ട രക്ഷകളെ ചെയ്തു കാലക്രമത്താലതിനു് സന്താനങ്ങളുമുണ്ടായിച്ചു പോത്തിൽ നിന്നുംകിട്ടുന്ന

വെണ്ണ, പാൽ, തൈരിത്യാദികളെകൊണ്ടു് ബ്രാഹ്മണനും പുത്രഭാര്യാദികളും കാലയാപനം ചെയ്തു വരവെ കാലാന്ത്യത്തിൽ ഭാര്യപുത്രാദികളും പോത്തും മരിച്ചുപോയി, ബ്രാഹ്മണൻ വളരെ വ്യസനിച്ചിട്ടു് സംസാരം നിത്യമല്ലെന്നും ഇനി മേലിതാവശ്യമില്ലെന്നും നിശ്ചയിച്ചു് ഒരു താപസനെ പ്രാപിച്ചു് വേദാന്ത ശാസ്ത്രങ്ങളെ ശ്രവണം ചെയ്തു വരവെ ഒരിക്കൽ തന്നാൽ കാണിക്കപ്പെട്ട ലക്ഷ്യത്തിൽ പഴകിയോ എന്നും മനസ്സു് നിർമ്മലമായോ സ്വാനുഭവത്തിൽ കർത്തൃത്വാഭിമാനം തോന്നുന്നുണ്ടോ എന്നുമുള്ള ഗുരുവിൻെറ ചോദ്യത്തിനു് എനിക്കു് പൂർവ്വം ആശ്രമത്തിൽ ഒരു എരുമയുണ്ടായിരുന്നു അതപ്പോൾ തന്നെ മരിച്ചുപോയി എങ്കിലും ഞാൻ സദാ അതിനെ മുന്നിൽ കാണുന്നതല്ലാതെ മറവുയാതൊന്നും തന്നെ കാണുന്നില്ലാ എന്നിപ്രകാരം ബ്രാഹ്മണൻ പറഞ്ഞു. ഇതു് ഭൂതപ്രതിബന്ധമാണെന്നു പറഞ്ഞു് ഗുരു മൌനമായിരുന്നു. എങ്കിലും തത്വോപദേശത്തെ ചെയ്തു പോത്തിൻെറ രൂപമായ നാമരൂപവികാരങ്ങളെ നശിപ്പിച്ചു് സച്ചിദാനന്ദസ്വരൂപമായ ആത്മാവെ താനെന്നു ദൃഢനിശ്ചയം ചെയ്തുവെന്ന വിദ്യാരണ്യസ്വാമികൾ പഞ്ചദശിപ്രകരണത്തിൽ ഘോഷിച്ചിരിക്കുന്നു.

വർത്തമാനപ്രതിബന്ധമേതെന്നാൽ വിഷയാസക്തി, പ്രജ്ഞാമാന്ദ്യം, കുതർക്കം, വിപരീത ദുരാക്രതമെന്നിങ്ങനെ നാലാണു്. സകലവിഷയങ്ങളിലും ഗൂഢമായ ആസക്തിക്കു വിഷയാസക്തിയെന്നും, ഒരുവൻ പറഞ്ഞ അർത്ഥം ബുദ്ധിയിൽ പതിയാതിരിക്കുന്നതു് പ്രജ്ഞാമാന്ദ്യമെന്നും, ഗുരൂപദേശാർത്ഥത്തിനു വിപരീതാർത്ഥം പറയുന്നതു് കുതർക്കമെന്നും, ഞാൻ പണ്ഡിതൻ ഞാൻ സന്യാസിയെന്ന ദേഹേന്ദ്രിയാദികളിലാത്മബുദ്ധിയുദിക്കുന്നതു് വിപരീതദുരാകൃതമെന്നും പറയപ്പെടുന്നു. എങ്കിലും ശമം, ദമം, ഉപരതി, തിതിക്ഷകളാൽ വിഷയാസക്തിയും ശ്രവണത്തിനാൽ പ്രജ്ഞാമാന്ദ്യവും മനനത്തിനാൽ കുതർക്കവും നിദിദ്ധ്യാസനത്താൽ വിപരീത ദുരാകൃതവും നശിക്കപ്പെടും.

ആഗാമ്യപ്രതിബന്ധമേതെന്നാൽ തന്റെ പുണ്യപാപമിശ്രകർമ്മങ്ങളാൽ തനിക്ക ഏതേതു സമയങ്ങളിൽ സുഖ ദുഃഖങ്ങൾ നേരിടുമെന്ന നിശ്ചയിക്കാൻ പാടില്ലാതിരിക്കെ ഇപ്പോൾ ഇന്നവിധം സംഭവിക്കണമെന്നും ഇപ്പോൾ ഇന്നവിധം സംഭവിച്ചുകൂടായെന്നും ഇപ്പോൾ ഇന്നവിധം സംഭവിച്ചേക്കുമോ എന്നുമുള്ള ശ്രദ്ധമായ വിചാരമാകുന്നു.

അതിനാൽ അന്തർമുഖമായും ബഹിർമുഖമായും പഴകിയിരിക്കുന്ന അജ്ഞാനമായ മലിനപ്രതിബന്ധങ്ങളെ ശ്രീ സൽഗുരു കടാക്ഷത്തിനാൽ നശിപ്പിക്കുന്നവനേവനോ അവനെ ജീവന്മുക്തനെന്നറിയേണ്ടതാകുന്നു.

ഹേ ശിഷ്യ-നവവിധ സംസാരങ്ങളെ ക്രോഡീകരിക്കും ജ്ഞാതൃ, ജ്ഞാന, ജ്ഞേയ, ഭോക്താ, ഭോഗ്യ, ഭോഗ, കർത്താ, കർമ്മം, ക്രിയ ഇങ്ങനെ ഒൻപതാണെന്നും, പഞ്ചമഹാഭൂതങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, പ്രാണാദി പഞ്ചകം, അന്തക്കരണ ചതുഷ്ടയം, സ്ഥൂലശരീരം, അവസ്ഥാത്രയം, അജ്ഞാനം ഇങ്ങനെ ഒൻപതുകളാണെന്നും രണ്ടു പക്ഷമായി പറയപ്പെടുന്നു. ഈ സംസാരങ്ങൾ പ്രതിബന്ധങ്ങളാൽ വന്നതാണെന്നും സാക്ഷിയായ ആത്മാവിനില്ലെന്നും അഹങ്കാരാദി ധർമ്മങ്ങളാണെന്നുമേവൻ വിചാരണചെയ്യുന്നുവോ അവനെ ജീവന്മുക്തനെന്നു ശ്രുതി മുറയിടുന്നു.

ഹേ ശിഷ്യ-വൈരാഗ്യം, ഉപരതി, ജ്ഞാനം എന്ന മൂന്നിനേയും ഹേതവാദികളോടുകൂടി പറയാം. ഇതുകൾ വിവേകികളിൽ മാത്രമേ കാണുകയുള്ളു. ഇതുകൾക്കോരോന്നിനും ഹേതു, സ്വരൂപം, കാര്യം, അവധി, ഫലം ഇങ്ങനെ അഞ്ചവസ്ഥകൾ വീതമുണ്ടെന്നു കാണുന്നു. വൈരാഗ്യത്തിനുഹേതു സകലവിഷയത്തിലും ദൃഷ്ടിയുണ്ടാക സ്വരൂപം ദേഹേന്ദ്രിയാദി വിഷയങ്ങളെ കാഷ്ഠിച്ച മലത്തെപോൽ വിചാരിക്ക.

കാര്യം-വിഷയങ്ങളെ അനുഭവിക്കാതെയെന്തിനാണു തള്ളുന്നവെന്നു് വീണ്ടും വിചാരിക്കാതിരിക്ക; അവധി-ബ്രഹ്മലോകപര്യന്തം തൃണസമാനമായി വിചാരിക്ക;

ഫലം ബ്രഹ്മലോകം. ഉപരതിക്കുഹേതു—യമനിയമാദി അഷ്ടാംഗ യോഗം. സ്വരൂപം മനോനിഗ്രഹം, കാര്യം, സർവ്വവികാരങ്ങളും നശിക്ക, അവധിസുഷുപ്തിയെപ്പോലെ ജാഗ്രത്തിലും സർവ്വവിഷയങ്ങളും മറന്നിരിക്ക. ഫലം ബ്രഹ്മലോകം.

ജ്ഞാനത്തിന്ന ഹേതു-ശ്രവണമനനനിദിദ്ധ്യാസനം, സ്വരൂപം. ദേഹാദിപ്രപഞ്ചം താനല്ലെന്നും ആത്മസ്വരൂപമ താനെന്നും പ്രപഞ്ചം തോന്നുന്നുവെങ്കിലുമതില്ലാത്തതെന്ന ദൃഢനിശ്ചയമുണ്ടാകുന്നതു് കാര്യം. അനാത്മസ്വരൂപമായ അഹങ്കാര ഗ്രന്ഥിമുതൽ കാര്യദേഹേന്ദ്രിയാദിപര്യന്തം നിനക്കാതിരിക്ക. അവധി—അജ്ഞാനകാലത്തു ദേഹം ഞാനെന്നുറപ്പുണ്ടായതുപോലെ ബ്രഹ്മമേ ഞാനെന്ന നിശ്ചയമുണ്ടാക, ഫലം ഉപാധിരഹിതമായമോക്ഷം.

ഗുരോ—ഇതുകൾ മൂന്നം മോക്ഷത്തിനാവശ്യമുണ്ടോ യെന്ന സംശയ നിവർത്തി വന്നില്ല.

ഹേ ശിഷ്യ—അങ്ങനെ ശങ്കിക്കുന്നുവെങ്കിൽ ജ്ഞാനം മാത്രമേ മോക്ഷത്തിന്ന പ്രധാനമാകയുള്ളു. മററു രണ്ടും ജ്ഞാനത്തിന്ന ഹേതുക്കളായി വരാം. ജ്ഞാനത്തിന്ന ഹേതുവായ ഇവകൾ രണ്ടുമുണ്ടായിരുന്നാലും ജ്ഞാനമുണ്ടാകാതിരുന്നാൽ യാതൊരുത്തനും മോക്ഷം സിദ്ധിക്കയില്ല. എങ്കിലും വൈരാഗ്യോപരതികൾ രണ്ടും തപസ്സായതു കൊണ്ടു് പുണ്യലോകപ്രാപ്തിയുണ്ടാകാമെന്ന കാണുന്നു. ഇതുകളെ അറിഞ്ഞവനാരൊ അവനെ മുക്തനെന്ന പറയപ്പെടാം.



## ഏഴാം അദ്ധ്യായം

ഗുരോ – ഇതേവരെ അരുളിച്ചെയ്തിട്ടുള്ള ഭാഗങ്ങളെ കൊണ്ടു് ഞാൻ തൃപ്തനായി എങ്കിലും ആത്മജ്ഞാന ത്തിനും നരകനിവൃത്തിക്കുമായി വാസനാത്രയത്തെയും, ശ്രവണാദികളേയും, ഭാവനാദികളെയും കൂടി അരുളി ച്ചെയ്തു കേൾപ്പാനാഗ്രഹിക്കുന്നു.

ഹേ ശിഷ്യ–ജ്ഞാനസാധനത്തിനു പ്രതിബന്ധങ്ങ ളാണു് വാസനാത്രയമെന്നു പറയപ്പെടുന്നു. അങ്ങനെയുള്ള വാസനാത്രയത്തെ ഇനി നിരൂപിക്കാം. ലോകവാസന, ദേഹവാസന, ശാസ്ത്രവാസന ഇങ്ങനെ മൂന്നുവിധങ്ങ ളാണു്. ലോകത്തിൽ സകലമാനപേർക്കും യാതൊരുത്തനും തന്നെ സ്തുതിക്കണമെന്നും നിന്ദിക്കാൻ പാടില്ലെന്നും അഭിമാനപൂർവ്വമായ തോററം തന്നെ ലോകവാസനയെന്നു പറയപ്പെടുന്നു. ഇതിന്റെ നിവർത്തിയെങ്ങനെയെന്നാൽ ഒരുവൻ ഒരിക്കൽ മറ്റൊരുവനെ നിന്ദിച്ചുവെന്നും ഒരിക്കൽ വന്ദിച്ചുവെന്നും വരാം. ഇവകൾ രണ്ടിലും സർവ്വാത്മാവായ തനിക്കു് നഷ്ടലാഭങ്ങളേതെന്ന വിചാരണ ചെയ്യുന്നതു തന്നെ നിവർത്തി. അങ്ങനെയുള്ള ഈ നിന്ദ ദേവാദികൾക്കു ഉണ്ടോ, എങ്കിൽ പരമശിവനെ ദക്ഷനും രാമകൃഷ്ണന്മാരെ ശിശുപാലദന്തവക്ത്രന്മാരും മാഹാത്മ്യമറിയാതെ നിന്ദി ച്ചതായി ശാസ്ത്രങ്ങളിൽ കാണുന്നു. അങ്ങനെയിരിക്കെ പാമരരായി ബഹിർമുഖകർമ്മികളായ മർത്യന്മാർ നിന്ദി ക്കുന്നതിൽ അൽഭുതപ്പെടാനെന്തുള്ളു. ആത്മാപരിപൂർണ്ണ നായി ആരാലും നിന്ദിക്കാൻ കഴിയാതെ സർവ്വപ്രാണി കൾക്കും സ്വരൂപമായിരിക്കുന്നതിനാൽ തന്നെ, താൻ നിന്ദിച്ചതായി വരാനെമാർഗ്ഗമുള്ളു. നേരെമറിച്ചു് ഒരുവൻ മററൊരുവന്റെ ശരീരത്തെ, നിന്ദിക്കുന്നതായി വരുതെ ങ്കിൽ മുമുക്ഷുക്കളാൽ പൂർവ്വംതന്നെ നിന്ദിക്കപ്പെട്ട വസ്തു ദേഹം എന്നുമാത്രമല്ല ഒരുവന്റെ ശത്രുവെ മറ്റൊരു വൻ നിന്ദിച്ചാൽ അവനെ ഒരുവനു് എത്രത്തോളം സ്നേഹ

മുണ്ടോ അത്രയുംസ്നേഹം സാധുക്കൾക്കു് തന്റെ ദേഹത്തെ നിന്ദിക്കുന്നവനിൽ കാണപ്പെടുന്നു.

ആയുസ്സ്, ആരോഗ്യം, സൌന്ദര്യം ഇതുകളഭിവൃദ്ധിയെ പ്രാപിക്കണമെന്നുള്ള അഭിമാനമെ ദേഹവാസനയെന്നു പറയപ്പെടുന്നു. ശരീരം സുഖമായിരിക്കണമെന്നുള്ള വിചാരമുണ്ടെങ്കിലും ദേഹസ്ഥിതി കർമ്മാധീനമാകയാൽ പുരുഷ യത്നത്താൽ സാധിക്കാൻ കഴിയുന്നതല്ല. യോഗാഭ്യാസത്താൽ ചിലർ ദീർഘായുസ്സിനെ പ്രാപിക്കുന്നുവെന്നു പുരാണങ്ങളിൽ കാണപ്പെട്ടാലും ആയതു് അനാത്മവിഷയവും ജ്ഞാനമില്ലാതെ ചെയ്യുന്നതും മുമുക്ഷുക്കളുപേക്ഷിച്ചിട്ടുള്ളതുമാകുന്നു അതിനാൽ ദേഹം ബഹുകാലമിരിക്കണമെന്നുള്ള യത്നമെ ആവശ്യമില്ലാത്തതും ബഹുകാലവാഴ്കയാലും ആരോഗ്യത്താലും ഉണ്ടാകുന്ന സുഖദുഃഖങ്ങൾ അന്തഃകരണധർമ്മമല്ലാതെ ആത്മധർമ്മമല്ലെന്നു ബോധിക്കേണ്ടതും ആകുന്നു.

ഹേ ശിഷ്യ, ശാസ്ത്രപഠനം, ശാസ്ത്രാർത്ഥജ്ഞാനം, ശാസ്ത്രാനുഷ്ഠാനം ഇവകളിലുള്ള പ്രിയമെ ശാസ്ത്രവാസന എന്നു പറയപ്പെടുന്നു. ഭരദ്വാജനാരദാദി മഹർഷിമാർ വേദശാസ്ത്രാദികളെ ആദ്യവസാനമറിഞ്ഞഭ്യസിക്കാനാരംഭിച്ചപ്പോൾ വളരെ ദുഃഖമാണെന്നും അസാദ്ധ്യമാണെന്നും കാൺകയാൽ ഉപേക്ഷിച്ചതായി പറയപ്പെടുന്നു. വേദാന്തശാസ്ത്രവിരുദ്ധമായ അന്യശാസ്ത്രാഭ്യാസം ആത്മവിചാരത്തിനു വിരോധമാണെന്നും പ്രതിബന്ധമാണെന്നും ഉപേക്ഷിച്ചിരിക്കുന്നതിനാൽ മോക്ഷത്തിന്നാഗ്രഹമുള്ളവർ ശാസ്ത്രാർത്ഥങ്ങളെ വിചാരിക്കാനാവശ്യമുണ്ടെന്നുള്ള അഭിമാനം വിടേണ്ടതാണെന്നുതന്നെയല്ല ശാസ്ത്രം പഠിക്കുന്നതിലും ദുഃഖം, മറക്കുന്നതിലും ദുഃഖം, അന്യനോടു തർക്കിച്ചുജയിക്കുന്നതിലും ദുഃഖമാകുന്നു. ഇങ്ങനെ ദുഃഖരൂപങ്ങളായ ശാസ്ത്രവിചാരങ്ങളെ എല്ലാം വിട്ടുകളയുകയാണു വേണ്ടതു്. എന്നാൽ ശാസ്ത്രവിചാരത്തെ വിടാമൊ എങ്കിൽ വിടാം. വിചാരംകൊണ്ടു് അറിയേണ്ടതായവസ്തുവിനെ നീ നല്ലവണ്ണം അറിഞ്ഞു് ആകയാൽ ശാസ്ത്രങ്ങളെ എല്ലാം ദൂരത്തിൽ വിട്ടിട്ടു് അറിയേണ്ടതായ വസ്തുവിനെ

അറിഞ്ഞാലും മരണപര്യന്തം വിചാരിക്കാൻ പറഞ്ഞിരിക്കുന്നതുകൊണ്ടു ശാസ്ത്രങ്ങളെ വിടുന്നതു എങ്ങനെയാണെന്നു ശങ്കിക്കുന്നു എങ്കിൽ അങ്ങനെ ശങ്കിക്കാൻ പാടില്ല. എന്തുകൊണ്ടെന്നാൽ ശാസ്ത്രങ്ങളാൽ അറിയേണ്ടതായ സകല വേദാന്തങ്ങൾക്കും സാരമായിരിക്കുന്ന വസ്തുവിനെ അറിഞ്ഞുകഴിഞ്ഞാൽ അറിയുന്നതിനു സാധനമായിരിക്കുന്ന വേദാന്തശാസ്ത്രങ്ങളാലും വ്യർത്ഥമായിരിക്കുന്ന വിചാരങ്ങളാലും പ്രയോജനമെന്തു്? ഒന്നുമില്ല. ആകയാൽ സകല വേദാന്തങ്ങളെയും നിദിദ്ധ്യാസനകാലത്തു വിടേണ്ടതല്ലേ വിട്ടുകളഞ്ഞിട്ടു സർവ്വദാ ബ്രഹ്മദ്ധ്യാനത്തെ ചെയ്യുക.

(നോട്ടു്)

ഇനിയും ചില വാസനകളുണ്ടു് ഏതെന്നാൽ പറയാം കേൾക്കുക. ഭോഗവാസന, കാമക്രോധാദിവാസന, ശബ്ദാദിവാസന, ശമദമാദിവാസന, സംഗവാസന, വിപരീതവാസന, ബ്രഹ്മാഭ്യാസവാസന, മമതാവാസന, ഭേദവാസന അദ്വൈതവാസന ഇങ്ങനെയുള്ള വകളാണു്. ഇതുകളെ വിടേ അതെങ്ങനെയെന്നാൽ ഇതുനല്ലതു് നമുക്കുവേണം. ഇതു ആകാത്തതു് നമുക്കുവേണ്ടാ. ഇതു കിട്ടി ഇനിയും കിട്ടണം. എന്നുള്ള ബുദ്ധിതന്നെ ഭോഗവാസന. ഇവകളെ വൈരാഗ്യത്താൽ വിടണം, മൈത്രി, കരുണാ, മുദിതാ, ഉപേക്ഷ എന്നുള്ള വാസനാഭ്യാസത്താൽ കാമക്രോധാദിവാസനയെ വിടണം, ജ്ഞാനേന്ദ്രിയങ്ങൾ വിഷയങ്ങളിൽ സദാ പായുന്നതിനെ ശമദമാദികളാൽ നിരോധം ചെയ്തു വിടണം. ഇന്ദ്രിയങ്ങളെ ശബ്ദാദിവിഷയങ്ങളിൽ പോകാതെനിർത്തിയാലും, മനസ്സായതു് അകത്തിരുന്നുകൊണ്ടു് സർവ്വകാലവും അതെന്നും ഇതെന്നും ഇങ്ങനെയുള്ളതെന്നും അങ്ങനെയുള്ളതെന്നും, ഏതിനെ എങ്കിലും ചിന്തിച്ചു് അതുകളിൽ ഭോഗത്തെ പ്രാപിക്കുന്നതിനാൽ മനസ്സിനാൽ ബാഹ്യവിഷയങ്ങളെ സർവ്വഥാ ചിന്തിച്ചു നിർണ്ണയിക്കുന്ന സംഗവാസനയെ മനോരാജ്യംകൊണ്ടു് പ്രയോജനം എന്തു് മതി എന്നുവച്ചു് ഒന്നിനേയും ചിന്തിക്കാതെ ഒഴിയുന്ന ഉപരതിയായ വാസനാഭ്യാസത്താൽ സംഗവാസനയെ വിടണം. അനാത്മാവായിരിക്കുന്ന ദേഹത്തി

കൽ ഞാനെന്ന ആത്മാബുദ്ധിയെച്ചെയ്തു അനാദികാലം മുതൽക്കു പഴകിയ വിപരീതവാസനയെ ബ്രഹ്മാഭ്യാസമാകുന്ന വാസനകൊണ്ടു വിടണം. ദേഹേന്ദ്രിയാദികൾ നാമല്ല ദേഹാദിജഡങ്ങൾക്കു സാക്ഷിയായിരിക്കുന്ന പരമാത്മാവുതന്നെ നാം എന്നിങ്ങനെ നിരന്തരം തത്വഭാവന ചെയ്യുന്നതു ബ്രഹ്മാഭ്യാസം. ഇതിനാൽ ദേഹത്തിൽ ഞാനെന്നുള്ള അഹന്തവാസനയെ വിടണം. ദേഹത്തിലും ആഭരണാദികളിലും വർണ്ണാശ്രമാദികളിലും എന്റേതെന്നുള്ള മമതാവാസനയെ മിഥ്യാഭ്രമങ്ങളായി കല്പിക്കപ്പെട്ടുള്ളവ ഒന്നും നാമല്ല എന്ന തത്വബോധത്താൽ വിടണം. ഞാൻ സകലത്തിനും സാക്ഷിയെന്നും തന്നാൽ അറിയപ്പെടുന്ന ജഡങ്ങളായി മായാമയങ്ങളായിരിക്കുന്ന ജഗത്തുക്കൾ എന്നും ജീവന്മാരെന്നും ശിഷ്യനെന്നും ഗുരുവെന്നും ഈശ്വരനെന്നും നാനാവിധ ഭേദങ്ങളായി തോന്നുന്നതുതന്നെ ഭേദവാസന. ഇതിനെ അദ്വൈതവാസനയാൽ വിടണം. അദ്വൈതവാസനയെ എങ്ങനെ വിടുന്നതെന്നാൽ അദ്വൈതമായിരിക്കുന്നു എന്നുള്ള ഭാവനയെയും ദ്വൈതവുമല്ലാതെ അദ്വൈതവുമല്ലാതെ വാഗ്മനസ്സുകൾക്കു അഗോചരമായിരിക്കുന്ന വസ്തുവായി നിന്നുപഴകുന്ന അഭ്യാസത്താൽ അദ്വൈതവാസനയെയും വിട്ട് ഒരു വാസനയുമില്ലാതെ നിർവ്വാസനാമയനായി സുഖിയായി ഭവിക്കേണ്ടതല്ലാതെ മററുപ്രകാരം മുക്തിസുഖമില്ല. ആകയാൽ ഇപ്രകാരം സകലവാസനയേയും നിശ്ശേഷമായി വിട്ടാൽ അപ്പോൾ മനസ്സായതു് നിർവ്വാസനമയമായി ഉണ്ടെന്നുള്ളതും ഇല്ല എന്നുള്ളതും ഇല്ലാതെ ഒരുകല്പനയുമില്ലാതെ വാഗ്മനസ്സുകൾക്കു് അഗോചരമായ വസ്തുമാത്രമായി ഭവിക്കും ഇങ്ങനെ നിർവ്വികല്പമായി നിർവ്വാസനാമയമായിരിക്കുന്ന മനോനിഷ്ഠതന്നെ സാക്ഷാൽ കാരമെന്നും ജീവന്മുക്തിയെന്നും പറയപ്പെടുന്നു.

ഹേ ശിഷ്യ—മുൻപ്രസ്താവിച്ച വാസനാത്രയത്തിലുൾപ്പെടുന്നതായ അസുരവാസന കൂടി ഇവിടെ കേൾപ്പിക്കാം കേട്ടുകൊണ്ടാലും.

യാതൊരുത്തന്റെയും പക്കലില്ലാത്തതും ഓരോ സമ

യത്തു് അന്യന്മാരുടെ ആചാരങ്ങളെ കാണുമ്പോൾ തനിക്കു് തൃപ്തിയാകാതെ തോന്നിപ്പോകുന്നതും ആയ തോററമാണു് അസുരവാസനയെന്നു പറയപ്പെടുന്നതു്. ആയതെങ്ങനെയെന്നാൽ ഹെ ദുഷ്ടാ പാപിയായിരിക്കുന്നോനെ നീ എനിക്കാചാരം ചെയ്യുന്നതിങ്ങനെയാണൊ. നിനക്കു് ഭ്രഷ്ടു ഭവിക്കും യാതൊരു സംശയവുമില്ല. നിന്നെ അഭ്യസിപ്പിച്ച ഗുരു ഏതു വിഡ്ഢിയാണു്, ഇനിമേൽ നീ എന്നെ കാണ്മാൻ വന്നിട്ടാവശ്യമില്ല നീ ഇപ്പോളെന്റെ പാദങ്ങളിൽ വീണു മാപ്പു ചോദിക്ക എന്നാദിയായും. അനാവശ്യമായി വേദാന്തശാസ്ത്രം വായിച്ചു കാലം പോക്കുന്നതിനേക്കാൾ എന്റെ പാദശുശ്രൂഷ ചെയ്താൽ നിനക്കു് പുരുഷാർത്ഥത്തെ എളുപ്പത്തിൽ സാധിക്കാം നീ ഇന്നുമുതൽ യാതൊരു കാര്യസാദ്ധ്യത്തിനും അന്യനെ ആശ്രയിച്ചിട്ടാവശ്യമില്ല. എനിക്കു ശാപമോക്ഷത്തിന്നധികാരമുണ്ടു്. ഞാൻ പലരേയും സുഖദുഃഖങ്ങൾക്കു് ഇടയാക്കിയിട്ടുണ്ടു്. ഇതുകളെല്ലാം നീ നല്ലപോലറിഞ്ഞിരിക്കണം. എന്നിത്യാദിയായും രാഗദ്വേഷാദികളെ ആശ്രയിച്ചിരിക്കുന്ന ഒരു പ്രഭു മറെറാരുവനോടു ചെയ്യുന്ന സംഭാഷണമാകുന്നു അസുരവാസന പ്രതിബന്ധമെന്നറിയണം. ഇതു വലുതായ അനർത്ഥത്തിനു് അസ്ഥിവാരമാകയാലും അനാത്മ ധർമ്മമാകയാലും ആത്മജ്ഞാന വിരോധമാകയാലും ഇതിനെ മുമുക്ഷുക്കളുപേക്ഷിക്കേണ്ടതാകുന്നു.

ഹേ ശിഷ്യ–സകലവേദാന്ത ശാസ്ത്രങ്ങളും ഷഡ്വിധ ലിംഗതാല്പര്യത്താൽ ബ്രഹ്മസ്വരൂപമായ ആത്മാവെന്ന ബുദ്ധിയാൽ നിശ്ചയിക്കുന്നതു് ശ്രവണമെന്നും ശ്രുതിതാല്പര്യത്തെ ഗ്രഹിച്ചുണ്ടായ അർത്ഥത്തെ യുക്തിയാൽ ഏകവാക്യമെന്നു നിശ്ചയം വരുത്തുന്നതു മനനമെന്നും അജ്ഞാനകാമക്രോധാദികളെ ത്യജിച്ചു അഹം ബ്രഹ്മാസ്മിയെന്നുള്ള വിചാരമെ നിദിദ്ധ്യാസനമെന്നും പറയപ്പെടുന്നു. ഇതുകളിൽ ശ്രവണത്താൽ സകലസംശയങ്ങളും മനനത്താൽ അസംഭാവനയും നിദിദ്ധ്യാസനത്താൽ വിപരീതഭാവനയും നശിക്കുമെന്നും അങ്ങനെ നശിപ്പിക്കുന്നവൻ തന്നെ ജീവന്മുക്തനെന്നും അറിയേണ്ടതാണു്.

ഹേ ശിഷ്യ—ഇങ്ങനെ ശ്രവണാദിത്രയത്തെയും പറയപ്പെട്ടു, ഇനി ഭാവനാത്രയത്തെ കേൾപ്പിക്കാം. സംശയഭാവന, അസംഭാവന, വിപരീതഭാവന എന്നു മൂന്നു വിധമാണു്. വെട്ടകുററിയെകണ്ടു്, കുററിയൊ മനുഷ്യനോയെന്നു സംശയിക്കുന്നതുപോലെ ദ്വൈതഭാവനയേ സംശയഭാവന. ഈ സ്ഥലത്തു് കുററിവരാനിടയില്ലല്ലൊ. കുററിയല്ലെന്ന ഭാവനതന്നെ അസംഭാവന. ഇതു് ഒരിക്കലും കുററിയല്ല, മനുഷ്യൻ തന്നെ എന്ന നിശ്ചയമെ വിപരീതഭാവന. ബ്രഹ്മം ജഗൽകാരണമൊ മായ ജഗൽകാരണമോയെന്നു സംശയിക്കുന്ന ചിത്തവൃത്തിക്കു് സംശയഭാവനയെന്നും ജഗത്തിന്നു ബ്രഹ്മമന്യമായിരിക്കുന്നതിനാൽ ബ്രഹ്മം കാരണമാകുന്നതല്ലെന്നും മായതന്നെ ജഗൽകാരണമെന്നും തോന്നുന്നതു് അസംഭാവനയെന്നും മായതന്നെ ജഗൽകാരണമെന്നുള്ള ദൃഢനിശ്ചയം തന്നെ വിപരീതഭാവനയെന്നും കൂടി പറയപ്പെടുന്നു.

ഹേ ശിഷ്യ—ഷഡ്വിധലിംഗങ്ങളെ കേൾക്കൂ. ഉപക്രമോപസംഹാരം, അഭ്യാസം, അപൂർവ്വം, ഫലം, അർത്ഥവാദം, ഉല്പത്തി ഇങ്ങനെ ആറുവിധമാണു്. ഇതുകളിലോരോന്നിനേയും പ്രത്യേകമായി വിവരിക്കാം. അഖണ്ഡപരിപൂർണ്ണ സച്ചിദാനന്ദ ബ്രഹ്മത്തിൽ, രജ്ജുവിൽ സർപ്പം തോന്നിയതുപോലെ ജഗത്തുണ്ടായി. സൃഷ്ടിക്കുമുമ്പു് ഈ ജഗത്തു് നാമരൂപരഹിതമായി ശബ്ദമാത്രമായിരുന്നു എന്നു പ്രതിപാദിക്കുന്നതുതന്നെ ഉപക്രമം. ഈ സർവ്വജഗത്തും സദ്രൂപമെന്നും ആത്മസ്വരൂപമെന്നും പ്രതിപാദിക്കപ്പെടുന്നതുതന്നെ ഉപസംഹാരം. ഇതുകൾ രണ്ടും അദ്വൈതാത്മസ്വരൂപത്തെ പ്രതിപാദിക്കുന്നതിനാൽ ഒരേ ലിംഗമാകുന്നു. പ്രത്യഗാത്മാവായസ്വരൂപമെ ബ്രഹ്മമെന്നു ഒൻപതുപ്രകാരമായി ഉപദേശിക്കയും ആ ഉപദേശം ചേതനനെക്കുറിച്ചായിരിക്കയും ആ ചേതനനു് ആത്മത്വം തോന്നുകയും ചെയ്കയാൽ അഭ്യാസമെന്നും പ്രമാണങ്ങൾ അനേകവിധമായി മുറയിട്ടന്നെങ്കിലും വേദവാക്യത്താലല്ലാതെ പ്രത്യഗാത്മസ്വരൂപത്തെ അറിവാൻ പാടില്ലെന്നുള്ള പ്രതിപാദം അപൂർവ്വമെന്നും ആത്മജ്ഞാനിക്കു ദേഹാദി സർവ്വജഗത്തും മിഥ്യയായി തോന്നിയാലും

പ്രാരബ്ധനാശം തോന്നുന്നില്ലെന്നു് അദ്വൈതസ്വരൂപമായി പ്രതിപാദിക്കുന്നതുതന്നെ ഫലമെന്നും ഏതുവസ്തുവേ അറിഞ്ഞോ ആ മാത്രയിൽ അറിയാത്തതായ ഒരു വസ്തുവിനെ അറിഞ്ഞു, അതുതന്നെ അർത്ഥവാദമെന്നും സ്വർണ്ണത്തിനന്യമായി ആഭരണങ്ങൾക്ക നാമങ്ങളുത്ഭവിച്ചാലും അതു് സ്വർണ്ണത്തിനന്യമല്ലെന്നും കാരണത്തിനന്യമായതല്ല കാര്യമെന്നും പ്രതിപാദിക്കുന്നതു തന്നെ ഉപപത്തി എന്നും പറയപ്പെടുന്നു. അതിനാൽ ആരോ, ഷഡ്‌വിധലിംഗ താല്പര്യപ്രകാരം ഉപാധിരഹിതനായി ഭവിക്കുന്നു അവൻതന്നെ ജീവന്മുക്തനെന്നറിയണം.

ഹേ ശിഷ്യ-നീ ഇതിനുമുമ്പിൽ ബ്രഹ്മചര്യത്തെ കേട്ടിരിക്കുമെന്നു തോന്നുന്നില്ല. അതിനാൽ അതിനെയും നിനക്കായിവിടെ നിരൂപിക്കാം. ദർശനം, സ്പർശനം, കേളി, കീർത്തനം, രഹസ്യസംഭാഷണം, സങ്കല്പം, അദ്ധ്യാവസായം, നിവർത്തി ഇങ്ങനെയുള്ള എട്ടുവിധ കാര്യത്തിലും നിരാശയായിരിക്കുന്നതുതന്നെ ബ്രഹ്മചര്യത്വം എന്നറിയണം. ഈ എട്ടുവിധ കാര്യങ്ങളെയും ഒരു സ്ത്രീയെ ഉദാഹരണമാക്കിയിവിടെ വിവരിക്കാം. ഒരു സ്ത്രീയെ ആശയോടുകൂടി നോക്കുക, തൊടുക, സരസമായിവിനോദിക്ക, വർണ്ണിക്ക, രഹസ്യമായ്‌സംസാരിക്ക, മനസ്സിൽ വിചാരിക്ക, അവളെ ചേരണംമെന്നു് മനസ്സുകൊണ്ടു് തീർച്ചപ്പെടുത്തുക, അനുഭവിക്ക ഇതുകൾക്ക കാരണം ആശയാണെന്നും ആത്മജ്ഞാനിക്ക നിഷേധമാണെന്നും പറയപ്പെടുന്നു.

ആത്മജ്ഞാനി ആർ? എങ്ങനെയിരിക്കും? എന്നു ശങ്കിക്കുന്നുവെങ്കിൽ ഈ എട്ടുവിധവൃത്തികളും നശിച്ചവനായും അജിമ്മൻ, ഷണ്ഡകൻ, ഭംഗുരൻ, അന്ധകൻ, ബധിരൻ, മൂകൻ എന്നിവരെ പോലെയും ഇരിക്കും. അതെങ്ങനെയെന്നാൽ പറയാം. ഇഷ്ടാനിഷ്ട കർത്തൃത്വാദിമാന ഫലാപേക്ഷ കൂടാതെയും സത്യസന്ധനായും യദൃച്ഛാലാഭസന്തുഷ്ടനായി അജിമ്മനും, ബാല്യകൌമാരയൌവ്വനവാർദ്ധക്യാവസ്ഥകളിലുള്ള സ്ത്രീകളെ സമഭാവനയായി ഷണ്ഡകനും, പാദരസമായിപോയ സ്ഥലത്തുതന്നെവീണ്ടും

പോകാതെയും ഇന്നസ്ഥലത്തെന്നും ഇത്രവരെയെന്നും അത്രത്തി സങ്കല്പിക്കാതെ സഞ്ചാരം ചെയ്യണം, വാസസ്ഥലം വിട്ടകലെ സഞ്ചരിക്കാതെ അന്ധകനും, ഹിതാഹിതങ്ങളിൽ സമഭാവനയായി ബധിരനും, തന്നെ ബന്ധിക്കയൊ താൻ അനുഭവിക്കാനിടയാകയോ ചെയ്യുന്ന സകലഭോഗങ്ങളും സ്വപ്നസമാനമെന്നു ദൃഢചിത്തനായി മൂകനും ഇരിക്കണമെന്നറിയേണ്ടതാകുന്നു. ഈ മേല്പറഞ്ഞ ബ്രഹ്മചര്യ വൃത്തികളെല്ലാം പൂർത്തിയായവനെ മാത്രമെ വ്യവഹാരഭേദവിട്ടവെന്നും സന്യാസിയെന്നും മുക്തനെന്നും പറവാൻ പാടുള്ളൂ എന്നു തന്നെയല്ല അവനെ ജീവന്മുക്തിപദത്തെയും പ്രാപിക്കയുമുള്ളൂ.

ഹേ ശിഷ്യ—സപ്ത ചൈതന്യങ്ങളേതെന്നാൽ പറയാം ശുദ്ധചൈതന്യം, ഈശ്വരചൈതന്യം, ജീവചൈതന്യം, പ്രമാതാചൈതന്യം, പ്രമാണചൈതന്യം, പ്രമേയചൈതന്യം, ഫലചൈതന്യം എന്നിതുകളെ വ്യവഹാരത്തിനു വേണ്ടി ഏഴുവിധമായി പറയുന്നുവെങ്കിലും വാസ്തവത്തിൽ ഒന്നാണു്. ഏഴുവിധങ്ങളെങ്ങനെയെന്നാൽ, മായാരഹിതചൈതന്യത്തിനു ശുദ്ധചൈതന്യമെന്നും മായാസഹിതചൈതന്യത്തിനു ഈശ്വരചൈതന്യമെന്നും, അവിദ്യാസഹിതചൈതന്യത്തിനു ജീവചൈതന്യമെന്നും, അന്തഃകരണചൈതന്യത്തിനു പ്രമാതാചൈതന്യമെന്നും അന്തഃകരണവൃത്തിസഹിതചൈതന്യത്തിനു പ്രമാണചൈതന്യമെന്നും, അപ്രത്യക്ഷവിഷയമായ ചൈതന്യത്തിനു പ്രമേയചൈതന്യമെന്നും ചൊല്ലപ്പെടുന്നു. ഇതുകളെ ഗുരുമുഖമായി വിചാരണചെയ്തു് ഉപാധിയാൽ തോന്നുന്നതെന്നറിഞ്ഞു തള്ളുന്നവനെ ജീവന്മുക്തനെന്നറിയണം.

ഹേ ഗുരോ— പ്രാരബ്ധത്രയമേതാണു്?

ഗുരു—പറയാം. ഇച്ഛാപ്രാരബ്ധം, അനിച്ഛാപ്രാരബ്ധം, പരയിച്ഛാപ്രാരബ്ധം ഇങ്ങനെ മൂന്നുവിധത്തിൽ ചൊല്ലപ്പെടുന്നു. ഈ മൂന്നു സാധനങ്ങളും വിവേകാവിവേകികൾക്കു് ഒന്നുപോലെയാണെങ്കിലും വിവേകികൾക്കു് സ്വല്പഭേദമിരിക്കും. എങ്ങനെയെന്നാൽ തുലാമാസത്തിലെ മേഘം സ്ഥലമായി പ്രകാശിച്ചു് സർവ്വത്ര വ്യാപിച്ചു്

വർഷം ധാരാളമായുണ്ടാക്കി സസ്യാദികഠം കെട്ടിടം ഗോപുരം പ്രാകാരമിത്യാദികളെ നശിപ്പിക്കയും ജീവരാശികഠംക്കനവധി കഷ്ടനഷ്ടങ്ങളെ കൊടുക്കുകയും ചെയ്യുന്നു. അതുപോലെ അജ്ഞാനിക്കു സുലഭമായ ഇച്ഛയാണുള്ളതെങ്കിലും അതുകളന്യന്മാർക്കു അധികമായ ഉപദ്രവത്തെ കൊടുക്കുന്നതാണു്. മകരമാസത്തിലെ മേഘം സർവ്വത്ര വ്യാപിച്ചു് സുലഭമായി വർഷിച്ചു് സസ്യാദികഠംക്കും ജീവജാലങ്ങഠംക്കും ക്ഷേമങ്ങളെ കൊടുത്തു താനും നശിക്കുന്നതുപോലെ വിവേകിയും പരന്മാർക്കു ക്ഷേമത്തെകൊടുത്തു താനും നശിക്കുന്നു. വിവേകാവിവേകികഠംക്കു തുല്യമായിരിക്കുന്ന താല്പര്യമാണു് പരയിച്ഛപ്രാരബ്ധമെന്നു പറയുന്നതു്. എങ്ങനെയെന്നാൽ ഒരാഠം മറ്റൊരാഠംക്കു വേണ്ടി ഒരു കാര്യത്തിൽ ഏർപ്പെട്ടു നിവർത്തിയാക്കി ഫലത്തെ താനും ഭുജിക്കുന്നു. ഇതുകഠം അഹങ്കാരധർമ്മമെന്നറിഞ്ഞു് ഉപേക്ഷിക്കുന്നവനെ ജീവന്മുക്തൻ എന്നു പറയാവൂ.

ഹേ ശിഷ്യ—ഇനി കർമ്മത്രയത്തെ നിരൂപിക്കാം. ആഗാമികം, സഞ്ചിതം, പ്രാരബ്ധം എന്നു മൂന്നുകർമ്മങ്ങളാണു്. ഇതുകളെ ലക്ഷ്യത്തോടെ കേഠംപ്പിക്കാം. ഒരാഠംക്കു് നൂറു പറ നിലവും അതിൽനിന്നു് ആണ്ടിൽ ആയിരം പറ നെല്ലും കിട്ടുമെന്നു വിചാരിക്ക. ഇതിൽ നൂറുപറ വീട്ടുചെലവിനും നൂറുപറ ധർമ്മത്തിനും നൂറുപറ കൃഷിക്കും നീക്കി ആണ്ടുതോറുമുള്ള ബാക്കിനെല്ലിനെ അധികമായ ലാഭം കിട്ടുന്ന കാലത്തുവിൽക്കാമെന്നുകരുതി സൂക്ഷിക്കുന്നു. ഇങ്ങനെ വിൽക്കാനായി സൂക്ഷിച്ചതിനു സഞ്ചിതമെന്നു പേർ. വീട്ടുചിലവിനായി സൂക്ഷിച്ചതിനു് പ്രാരബ്ധമെന്നു പേർ കൃഷിക്കായി സൂക്ഷിച്ചതിനു ആഗാമികമെന്നു പേർ. ഇതിൽ സഞ്ചിതമെല്ലാം കള്ളന്മാരാലും വിളവു മുതലായ ആഗാമികങ്ങളെല്ലാം ശത്രുക്കളാലും നശിപ്പിക്കപ്പെട്ടു. വീട്ടുചിലവിനായി സൂക്ഷിച്ചിരുന്നതിനെ കള്ളന്മാർ കൊള്ളയടിക്കാതെ ഭൂമിക്കടിയിൽ കുഴിച്ചിട്ടു സൂക്ഷിച്ചു. പിന്നീടു് അതിൽനിന്നും കുടുംബപോഷണത്തിനായാവശ്യമുള്ളതിനെ എടുത്തു നടത്തിവന്നു. ഇതിനാൽ എന്തു സിദ്ധിക്കുന്നുവെന്നാൽ ആഗാമ്യസഞ്ചിതങ്ങഠംക്കു നാശങ്ങ

ളുണ്ടെന്നും പ്രാരബ്ധം അനുഭവിച്ചുതന്നെ തീരണമെന്നും സിദ്ധിക്കുന്നു.

ഇതിനിനിയും ഒരുദാഹരണം പറയാം. അനാദിയായ ജീവൻ പുണ്യപാപകർമ്മങ്ങളെ ചെയ്തുവരവെ ഒരിക്കൽ ചെയ്ത പുണ്യപാപങ്ങൾ തന്നെ ജന്മജന്മാന്തരങ്ങൾക്കും കാരണമായി ഭവിക്കുന്നു. അതുസഞ്ചിതമെന്നും, മരിച്ചാലുടൻതന്നെ പഞ്ചമഹാഭൂതങ്ങൾ ശരീരാകാരമായി പരിണമിച്ച സഞ്ചിതോച്ഛിഷ്ട ഫലാനുഭോഗത്തിനായിടയാകുന്നു. പിന്നീട്ട് ഈ ശരീരത്തിനാൽ ചെയ്യുന്ന പുണ്യപാപങ്ങൾക്ക് ആഗാമ്യമെന്നും അതുതന്നെ മേൽജന്മത്തിനു സഞ്ചിതമെന്നും പറയപ്പെടുന്നു. അതിനാൽ ഇതുകളെ ഏവൻ വിചാരിച്ചറിയുന്നുവോ അവനെ ജീവന്മുക്തിപദത്തെ പ്രാപിക്ക എന്നു ശ്രുതിസ്മൃതി ഇതിഹാസ പുരാണാദികളിൽ പറയപ്പെടുന്നു.

ഹേ ശിഷ്യ—താർക്കീകാദിഭേദങ്ങളേതെന്നാൽ അതും പറയാം ശ്രദ്ധയോടുകൂടി കേൾക്കുക. വേദാന്തശാസ്ത്രത്തിന് വിരോധങ്ങളായ കാവ്യ, നാടകാലങ്കാര തർക്കമീമാംസാദികളെ പഠിച്ച കേവലമാണ കർമ്മികൾ നാനാവിധോപായത്തിനാൽ മുമുക്ഷുക്കളെ ഭേദപ്പെടുത്തി നശിപ്പിക്കുന്നുവെന്ന് മഹാന്മാർ അഭിപ്രായപ്പെടുന്നു. എങ്ങനെയെന്നാൽ പറയാം. ഒരിക്കൽ ഒരു രാജാവ് യാഗം കഴിക്കണമെന്നു നിശ്ചയിച്ച് ഉത്തമലക്ഷണങ്ങൾ പൂർത്തിയായ ഒരു പശുവിനെ ഹാജരാക്കണമെന്ന് ഗുരുവിനോടു കല്പനകൊടുത്തു. ആജ്ഞാനുസരണം ഗുരുവായ ബ്രാഹ്മണൻ പശുവിനായി പലദിക്കിലും പോയന്വേഷിച്ചുത്തമലക്ഷണങ്ങളാലലങ്കരിക്കപ്പെട്ട ഒരു പശുവിനേയും കൊണ്ടുവരുന്നവഴിമേൽ വിദഗ്ദ്ധികളായ നാലുപേർ യോജിച്ച് ഏതുവിധവും പശുവിനെ അവർക്കു കൈയ്ക്കലാക്കണമെന്നു തീർച്ചപ്പെടുത്തി. ആദ്യം ന്യായമായാവശ്യപ്പെട്ടു. രാജകല്പനപ്രകാരം യാഗത്തിനായി കൊണ്ടുപോകയാണെന്നുള്ള മറുപടിയാൽ ആവശ്യമില്ലെന്ന ഭാവത്തിൽ അവർ ഉപേക്ഷിച്ചു. എങ്കിലും അവരുടെ നിശ്ചയാനുസരണം നാലുപേരുമായി ബ്രാഹ്മണൻ പോകുന്ന മാർഗ്ഗത്തിലേക്കു

വേറെമാർഗ്ഗമായികടന്നു ഓരോ നാഴികവഴിതം ഇടവിട്ട് ഓരോരുത്തരും നിന്നു. ബ്രാഹ്മണനും പശുവും സമീപിച്ചപ്പോൾ ഒന്നാമൻ ഓ ബ്രാഹ്മണ ഇപ്രകാരം ചെയ്തിച്ചതാര്? കടിച്ചാൽ ഉടൻ മരിക്കുന്നതായ പേപ്പട്ടിയെ ആരു പിടിച്ചുകെട്ടിതന്നു. മുറുകെപിടിച്ചുകൊൾക ഞാൻ കടന്നുപോയിക്കൊള്ളട്ടെ എന്നിപ്രകാരം നിലവിളിച്ചു പറഞ്ഞുംകൊണ്ടോടിപോകയും ചെയ്തു. ഇവനാര്, എന്താ ഇതിനുകാരണം എന്നു ബ്രാഹ്മണൻ ഒന്നു ശങ്കിച്ചു അപ്പോൾ രണ്ടാമനും ഒന്നാമനെപ്പോലെ നിലവിളിച്ചു ഓടിപ്പോയി. ഇവിടെ ബ്രാഹ്മണനു സംശയം കലശലായി പശുവിനെ പിടിച്ചിരുന്ന കയറുനീട്ടി പിടിച്ചു മൂന്നാമനും മേൽപ്രകാരം ചെയ്തപ്പോൾ താൻ പിടിച്ചിരിക്കുന്നതു പട്ടിയാണെന്നും തന്നെ കടിക്കാതിരിക്കാനുള്ള മാർഗ്ഗം എന്തെന്നും ആലോചിച്ചുതുടങ്ങി നാലാമനും പേപ്പട്ടി എന്നുപറഞ്ഞു ഉടനെ തന്റെ കയ്യിലിരിക്കുന്ന പട്ടി തന്നെ അപായപ്പെടുത്താതിരിക്കാനും തന്നിൽനിന്നു വേർപെടുത്തുന്നതിനുള്ള മാർഗ്ഗം വരുത്തിക്കൊടുത്തു തന്റെ പ്രാണരക്ഷചെയ്യണമെന്നു ബ്രാഹ്മണൻ നാലാമനോടു അപേക്ഷിക്കയും നാലാമന്റെ ആജ്ഞാനുസരണം ഒരു വൃക്ഷത്തിൽ ബലമായി ബന്ധിച്ചു തന്റെ പ്രാണരക്ഷ ചെയ്തതിനനുഗ്രഹവും നൽകി ബ്രാഹ്മണൻ ഓടിപോകയും ചെയ്തു. ഇതുപോലെയാണു് വേദാന്തശാസ്ത്രപഠനക്കാരെ തർക്കശാസ്ത്രജ്ഞന്മാർ ഭേദിപ്പിക്കുന്നതെന്നറിയണം. ഈ ഭേദ്യത്തിൽ അകപ്പെടാതിരിക്കുന്നവനേവനോ അവനെ ജീവന്മുക്തിപദത്തിനർഹനെന്നറിയേണ്ടതാകുന്നു.

ഹേ ശിഷ്യ—പഞ്ചവിധമുക്തികളേതെന്നാൽ കേൾക്കണം സാലോക, സാമീപ, സാരൂപ്യ, സായൂജ്യ, കൈവല്യമെന്നഞ്ചുപാസനാശക്തിയാൽ ബ്രഹ്മലോകം ചേർന്നു സുഖാനുഭോഗിയാകാമെന്നു പറയപ്പെടുന്നു. ബ്രഹ്മദേവലോകംചേർന്നും, ബ്രഹ്മദേവസമീപമിരുന്നും, ബ്രഹ്മസാരൂപമായും, ബ്രഹ്മദേവന്റെ അധികാരൈശ്വര്യങ്ങളെ സ്വീകരിച്ചു സുഖാനുഭോഗം ചെയ്തു ഇങ്ങനെ നാലുവിധവും ശ്രവണാദികളെ ചെയ്തു് ആത്മജ്ഞാനമുണ്ടായി

തദ്വാരാ, സച്ചിദാനന്ദ സ്വരൂപമായ ആത്മാവെ താനെന്നറിഞ്ഞു് സ്വരൂപമാത്രമായിരിക്കുന്നതു് കൈവല്യമെന്നും മോക്ഷമെന്നും, പറയപ്പെടുന്നു. ഇതുതന്നെ പഞ്ചവിധ മുക്തിയെന്നറിയണം.

ഹേ ശിഷ്യ-ബ്രഹ്മവിത്താദി ചതുഷ്ടയന്മാരാരെന്നറിയണമെന്നാൽ കേൾപ്പിക്കാം. ബ്രഹ്മവിത്തൻ, ബ്രഹ്മവാൻ, ബ്രഹ്മവര്യൻ, ബ്രഹ്മവരിഷ്ഠൻ ഇങ്ങനെ നാലുപേരാണു്. തനിക്കു കാലത്രയത്തിലും യാതൊന്നിലും ബന്ധമില്ലാതെ സകലത്തും സ്വപ്നംപോൽ സദാകണ്ടുകൊണ്ടിരുന്നും യാഗം, അതിഥിസൽക്കാരം, സന്ധ്യാവന്ദനം മുതലായ കർമ്മങ്ങളെ ചെയ്താലും തനിക്കുയാതൊരു കർമ്മവുമില്ലെന്നും കാണുന്നവൃത്തികളെല്ലാം അഹങ്കാരാദി ധർമ്മങ്ങളാണെന്നും തനിക്കു സാക്ഷിത്വമേയുള്ളുവെന്നും ദൃഢനിശ്ചയമായി വ്യവഹരിക്കുന്നവൻ ബ്രഹ്മവിത്തനെന്നും പ്രപഞ്ചമുണ്ടെന്ന തോററം കാലത്രയത്തിലും മിഥ്യയാക്കി ദുഃഖസ്വരൂപമായ സകല വ്യവഹാരങ്ങളും കാരണത്തെ അറിയുന്നതിനു ബാധകമെന്നപേക്ഷിച്ചു ശൌചാന്നപാനാദികളിൽമാത്രം പ്രവൃത്തിയുള്ളവനായി വ്യാപാരങ്ങളഹങ്കാര ധർമ്മമെന്നും അകർത്താവായ തന്നാൽ യാതൊന്നും പ്രവർത്തിക്കുന്നില്ലെന്നും ഉള്ള നിശ്ചയത്തോടുകൂടി തന്നെ അപേക്ഷിച്ചു സാധുക്കൾക്കു് മോക്ഷോപദേശത്തെ ചെയ്തുമിരിക്കുന്നവൻ ബ്രഹ്മവാനെന്നും. ബാഹ്യമെല്ലാം ദുഃഖരൂപമായുപേക്ഷിച്ചു് സർവ്വദാ നിദിദ്ധ്യാസനനായിരുന്നും ഒരുവനാൽ പ്രേരിപ്പിച്ചു അന്നപാനാദികൾ ചെയ്താലും സകലവ്യവഹാരങ്ങളെയും അഹങ്കാര സങ്കല്പമാക്കി സാക്ഷിയും സാക്ഷിത്വവും അസംഗനായ തനിക്കില്ലെന്നും ഉറപ്പായിരിക്കുന്നവൻ ബ്രഹ്മവര്യനെന്നും ബാഹ്യവൃത്തികളെയനർത്ഥമാക്കി ത്യജിച്ചു സകലസംശയരഹിതനായി സദാനിർവ്വികല്പസമാധിപരനായി സ്വരൂപത്തിൽ മഗ്നചിത്തനായി തനിക്കോ അന്യനോ വേണ്ടി യാതൊരുവൃത്തിയുമില്ലാതെയും ഒരിക്കലും അന്നപാനാദികളില്ലാതെയും ഇരിക്കുന്നവൻ ബ്രഹ്മവരിഷ്ഠനെന്നും പറയപ്പെടുന്നു.

ഹേ ശിഷ്യ-സപ്താവസ്ഥകളേതെന്നുകൂടി നിരൂപിക്കാം

ശ്രദ്ധയോടെ കേട്ടുകൊൾക. അജ്ഞാനം, ആവരണം, വിക്ഷേപം, പരോക്ഷം, അപരോക്ഷം; ദുഃഖനിവർത്തി, ആനന്ദം ഇങ്ങനെ ഏഴുവിധമാണ്. പത്തുപേരൊരുമിച്ച് ഒരു നദിയിലിറങ്ങി കടന്നുപോകുമ്പോൾ അതിലൊരുവൻ പത്തുപേരുമുണ്ടോ എന്നു് തന്നെ ഒഴിച്ചു് കണക്കുപിടിച്ചപ്പോൾ ഒൻപതുപേരെ ഉണ്ടായിരുന്നുള്ളു. ഗണിതകർത്താവായ തന്നെ മറന്നു് ഒൻപതുപേരെ മാത്രം കണ്ടതു് അജ്ഞാനമെന്നും, പത്താമനായ താനിരിക്കെ പത്താമനുണ്ടോ എന്നചോദ്യം ആവരണത്തിനു അസത്വാവരണം അഭാനാവരണം എന്ന രണ്ടുശക്തികളുള്ളതിൽ അസത്വാവരണത്തിന്റെയും പത്താമനുണ്ടെങ്കിൽ കാണുമല്ലോ അതിനാലയാളില്ലെന്ന തോറ്റം അഭാനാവരണത്തിന്റെയും ശക്തികളാകുന്നു. ഇതുതന്നെ ആവരണമെന്നു. പത്താമൻ ആറ്റിൽ മരിച്ചുവെന്നു വ്യസനിക്കുന്നതു് വിക്ഷേപമെന്നും പത്താമനുണ്ടു് വ്യസനിക്കണ്ടാ എന്നുതന്റെ കൂട്ടത്തിൽ ഒരാൾ പറഞ്ഞപ്പോൾ പത്താമനുണ്ടെന്നു് താനും അറിഞ്ഞതു് അസത്വാവരണനിവർത്തിയായ പരോക്ഷമെന്നും ഒരാൾ ഒൻപതുപേരെയും എണ്ണി പത്താമൻ താനെന്നു കാണിച്ചപ്പോൾ പത്താമനായ താൻ കാലത്രയത്തിലുമുണ്ടെന്നു് വാസ്തവമായ അഭാനാവരണനിവർത്തിക്കു അപരോക്ഷമെന്നും മുൻപുണ്ടായിരുന്ന വ്യസനത്തെ ഉപേക്ഷിച്ചതു് ദുഃഖനിവർത്തിയെന്നും ഉടനെ ഉണ്ടായ സ്വയസൌഖ്യസന്തോഷത്തിനു ആനന്ദമെന്നും പറയപ്പെടുന്നു. ഇതുതന്നെയല്ലോ ഇനിയും കേൾക്കു. സ്വയംപ്രകാശ സ്വരൂപനായ കൂടസ്ഥനെ അറിയാതിരിക്കുന്നതു് അജ്ഞാനമെന്നും കൂടസ്ഥനെന്നൊരു വസ്തുവുണ്ടെങ്കിൽ കാണുമല്ലോ, അങ്ങനെ കാണുന്നില്ലല്ലോയെന്നുള്ള തോററത്തിനു് ആവരണമെന്നും, ദേഹേന്ദ്രിയാദിവസ്തുക്കളെല്ലാതെവേറെ കൂടസ്ഥനില്ലെന്ന തോന്നൽ വിക്ഷേപമെന്നും, സൽഗുരുകടാക്ഷത്താൽ കൂടസ്ഥനായൊന്നുണ്ടെന്ന തോററമെ പരോക്ഷമെന്നും ശ്രവണാദികളാൽ താൻ കൂടസ്ഥനെന്ന പ്രത്യക്ഷ നിശ്ചയം അപരോക്ഷമെന്നും താൻ കൂടസ്ഥനെന്നറിഞ്ഞു് കർത്തൃത്വാദി ശോകങ്ങളുപേക്ഷിക്കുന്നതു് ദുഃഖനിവർത്തിയെന്നും ഉല്പത്തിസ്ഥിതിലയങ്ങൾ

കാണപ്പെട്ടന്നെങ്കിൽ കർത്താവായ തന്നാൽ തന്നെ ചെയ്യപ്പെട്ടന്നുവെന്നുള്ള സന്തോഷമെ ആനന്ദം എന്നുംക്രടി നിരൂപിച്ചിരിക്കുന്നു. ആയതുകൊണ്ടു് സപ്തവസ്ഥകം ആരോപമെന്നേവൻ വിചാരിക്കുന്നുവോ അവനെ ജീവന്മുക്തനായി ഭവിക്കുവെന്നറിയണം.

ഹേ ഗുരോ-മനസ്സ് സകലപദാർത്ഥങ്ങളായി പരിണമിച്ച് തന്നോട്ട് ചേർന്നിരിക്കുന്ന പുരുഷനെ സദാവ്യസനത്തെ കൊടുക്കുന്നു എന്നുതന്നെയല്ല ഒരു വിഷയത്തിൽ പതിഞ്ഞാൽ അതിൽ നിന്നും മനസ്സിനെ തിരിക്കുന്നതിനും വളരെ പ്രയാസമായിരിക്കുന്നു. ഇങ്ങനെയിരിക്കുന്ന മനസ്സിനെ നിഗ്രഹിക്കേണ്ട മാർഗ്ഗംക്രടി അരുളിച്ചെയ്തു കേൾപ്പാനാഗ്രഹമുണ്ടു്.

ഹേ ;ശിഷ്യ- നീ പറഞ്ഞതുവാസ്തവമാണു്. മനോനിഗ്രഹത്തെക്കാളും എത്രയോ എളുപ്പമായതുകളാണു് മഹാമേരുവിനെ ദണ്ഡമാക്കി എടുക്കുന്നതും ദേവകളെ കൊണ്ടു് എവൽ ചെയ്യിക്കുന്നതും (ദാസ്യവൃത്തി), ജലത്തിൽക്രടി നടക്കുന്നതും, മദയാനയെ പിടിക്കുന്നതും, ഒരു ശരീരത്തിൽ നിന്നും മറെറാരു ശരീരത്തിൽ പ്രവേശിക്കുന്നതും, എന്നു ഗീതാ വാസിഷ്ഠങ്ങളിൽ പറയുന്നു. എങ്കിലും മനോനിഗ്രഹം നിസ്സാരമായതിലൊന്നാണെന്നു ശ്രീ വസിഷ്ഠൻ തന്നെ പറഞ്ഞിരിക്കുന്നു. എങ്ങനെ എന്നാൽ മനസ്സിനെ ഒരു പശുവിനു തുല്യമായി വിചാരിക്ക അതിനെ ഉടമസ്ഥൻ ബന്ധനത്തിൽ നിന്നും മോചിപ്പിച്ചാലുടൻ അന്യന്റെ വിളവിൽ പ്രവേശിക്കും, പിടിക്കാനായി ശ്രമിച്ചാൽ അകപ്പെടാതെ അലഞ്ഞുനടക്കും ഒരുവിധം പിടിച്ചു ബന്ധിച്ചു വച്ചേക്കാൽ പുല്ലു തുടങ്ങിയ ഭക്ഷണങ്ങളെ കൊടുത്താൽ ഭക്ഷിക്കാതെയും മുന്നിൽ കിടക്കുന്ന ഭക്ഷണാദികളെ കാണാതെയും നോക്കിനിൽക്കും ഇങ്ങനെ കാലക്രമത്താൽ കൊടുക്കുന്നതിനെ ഭക്ഷിച്ചു തുടങ്ങും. ഈ വിധം നാലുംകുനാറ അന്യന്റെ വിളവിലുള്ള വിചാരം നശിക്കയും പിന്നീടു അഴിച്ചു വിട്ടാൽ പോകാതെയുമിരിക്കും. ബഹുകാലപ്പഴക്കത്താൽ ധാന്യാദികളിലുള്ള വാസന നശിക്കുന്നതുപോലെ മനസ്സിനെയും അഭ്യാസ

വൈരാഗ്യാദികളാൽ നിവൃത്തിക്കൊള്ളാം. എങ്ങനെ നിർത്തിക്കൊള്ളാമെന്നാൽ, നിത്യവും തനിക്കഭീഷ്ടമായ ഒരു മൂർത്തിയെ ധ്യാനം ചെയ്തിരുന്നാൽ അന്തർമുഖമായി നിൽക്കാതെ വിഷയവ്യാപാരങ്ങളിൽ പോയി പതിയുന്ന മനസ്സു തിരിച്ചു മൂർത്തിസ്വരൂപത്തിലാക്കിയാൽ സ്വല്പനേരം നിൽക്കും പിന്നെയും പോകും. ഇങ്ങനെ നാളേറെയാകുമ്പോൾ മനസ്സ് ഒരേനിലയായി നിൽക്കാനിടവരും പിന്നീട് എവിടെ നിവൃത്തിയാലും നിൽക്കും. ഈ വിധം അഭ്യാസക്രമത്താൽ മനസ്സിനെ പഴക്കി നിലയ്ക്കു വയ്ക്കുന്നവനെ ജീവന്മുക്തനെന്നറിയണം.

ഹേ ഗുരോ—അവസ്ഥാത്രയമേതാണെന്നും ആയവസ്ഥകളിൽ ശരീരത്രയത്തിൽവാസം ചെയ്യുന്നതാരാണെന്നും കൂടി എന്നെ ധരിപ്പിച്ചാൽ നന്നായിരിക്കുമെന്ന് അടിവണങ്ങുന്നു.

ഹേ ശിഷ്യ – പറയാം കേട്ടുകൊണ്ടാലും. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നു മൂന്നവസ്ഥകളാണ്. ഇന്ദ്രിയങ്ങളാൽ വിഷയങ്ങളെ അറിയുന്നിടത്തോളം ജാഗ്രദാവസ്ഥ. ഈ അവസ്ഥയിൽ സ്ഥൂലശരീരത്തിൽ അഭിമാനിയായ ആത്മാവു വിശ്വൻ, വ്യവഹാരകൻ, ചിദാഭാസൻ എന്നുപറയപ്പെടുന്നു. എന്തിനാൽ പറയപ്പെടുന്നുവെന്നാൽ സകലത്തിലും അഭിമാനിക്കുന്നതിനാൽ വിശ്വനെന്നും, സകലത്തേയുംപററി വ്യവഹരിക്കുന്നതിനാൽ വ്യവഹാരകനെന്നും ചിത്തുപോലെ തോന്നിച്ചും ചിത്തുലക്ഷണമില്ലാത്തതിനാൽ ചിദാഭാസനെന്നും പറയപ്പെട്ടതാണ്. എന്നുതന്നെയല്ല ജാഗ്രത്തിൽ സ്ഥൂലശരീരസമഷ്ടിയിൽ അഭിമാനിയായ ആത്മാവിനെ നാനാവിധമായി തോന്നുന്നതിനാൽ വിരാട്ടെന്നും സകലപ്രാണികളിലും ഞാനെന്നഭിമാനിക്കുന്നതിനാൽ വൈശ്വാനരനെന്നും വിശേഷമായി തോന്നിക്കുന്നതിനാൽ വൈരാജനെന്നുംകൂടി പറയപ്പെടുന്നു.

ജാഗ്രദ്‌വാസനയാൽ ജനിച്ചതായ ജ്ഞാനത്തെതന്നെയാണ് സ്വപ്നാവസ്ഥയെന്നു പറയുന്നത്. ഈ

അവസ്ഥയിൽ സൂക്ഷ്മശരീരാഭിമാനിയായ ആത്മാവിനെ തൈജസൻ, പ്രതിഭാതികൻ, സ്വപ്നകല്പിതൻ എന്നു പറയും. ഈ നാമങ്ങളെങ്ങനെയുണ്ടായി എന്നാൽ തേജോമയമായ അന്തഃകരണവൃത്തികളോടുകൂടിയിരിക്കുന്നതിനാൽ തൈജസനെന്നും, തോന്നുന്ന കാലത്തുമാത്രം ഇരിക്കുന്നതിനാൽ പ്രതിഭാതികനെന്നും, നിദ്രാശക്തിയാൽ കല്പിക്കപ്പെട്ട സ്വപ്നത്തെ അഭിമാനിക്കുന്നതിനാൽ സ്വപ്നകല്പിതനെന്നും പറയപ്പെട്ടതാണ്. സ്വപ്നത്തിൽ സൂക്ഷ്മശരീരസമഷ്ടിയിൽ അഭിമാനിക്കുന്ന ആത്മാവിനെ ഹിരണ്യഗർഭൻ, സൂത്രാത്മാ, പ്രാണൻ എന്ന് പറയപ്പെടുന്നു. ഈ നാമങ്ങൾക്കു കാരണമെന്തെന്നാൽ ജ്ഞാനശക്തിയിരിക്കുന്നതിനാൽ ഹിരണ്യഗർഭനെന്നും, പലവർണ്ണമായ മണികൾ ചേർത്തുകോർത്താൽ എങ്ങനെയോ അതുപോലെ നാനാവിധ പ്രപഞ്ചത്തിനനുസാരിയായിരിക്കുന്നതിനാൽ സൂത്രാത്മാവെന്നും ക്രിയാശക്തിയോടുകൂടിയിരിക്കുന്നതിനാൽ പ്രാണനെന്നും ചൊല്ലപ്പെട്ടു.

സകല വിഷയജ്ഞാനവും നശിച്ചിരിക്കുന്നതുതന്നെ സുഷുപ്തിയാവസ്ഥ. ഈ അവസ്ഥയിൽ കാരണശരീരത്തിലഭിമാനിയായ ആത്മാവിന് പ്രാജ്ഞൻ, പാരമാർത്ഥികൻ, അവിച്ഛിന്നൻ എന്നു പറയപ്പെടുന്നു. ഈ നാമങ്ങൾ ഏതിനാൽ വന്നുവെങ്കിൽ സ്വപ്രകാശസ്വരൂപനാകയാൽ പ്രാജ്ഞനെന്നും അവസ്ഥാത്രയമനുസരിച്ചിരിക്കയാൽ പാരമാർത്ഥികനെന്നും ദേഹേന്ദ്രിയാദിയുപാധികളിൽ പരിച്ഛിന്നനാകയാൽ അപരിച്ഛിന്നനെന്നും നാമങ്ങളുണ്ടായി. ഈ അവസ്ഥയിൽ സമഷ്ടികാരണശരീരത്തിൽ അഭിമാനിക്കുന്ന ആത്മാവിനെ ഈശ്വരൻ, അന്തര്യാമി, അവ്യാകൃതൻ എന്നു കൂടിപറയുന്നു. സകലപ്രാണികളെയും സൃഷ്ടിക്കുന്നതിനാൽ ഈശ്വരനെന്നും. സകലജന്തുക്കളുടെയും ഹൃദയത്തിലിരുന്ന് പ്രേരിപ്പിക്കുന്നതിനാൽ അന്തര്യാമി എന്നും, നാമരൂപരഹിതനായിരിക്കുന്നതിനാൽ അവ്യാകൃതനെന്നും നാമങ്ങളുത്ഭവിച്ചതായി അറിയേണ്ടതാകുന്നു. ഇങ്ങനെ പറയപ്പെടുന്ന അവസ്ഥാത്രയത്തെയും ശരീരത്രയത്തെയും വിചാരിച്ചറിയുന്നവനെ ജീവന്മുക്തനെന്നറിയണം.

ഹേ സുമതെ— ഇനി നിനക്കായിവിടെ പ്രളയസ്വരൂപത്തെയും നിരൂപിക്കാം. മനസ്സിരുത്തികേൾക്കുക. നിത്യപ്രളയം, അവാന്തരപ്രളയം, ദിനപ്രളയം, ബ്രഹ്മപ്രളയം, അത്യന്തപ്രളയം ഇങ്ങനെ അഞ്ചുവിധമാണു്. സകലജീവരാശികളുടെ സുഷുപ്ത്യവസ്ഥ നിത്യപ്രളയമെന്നും കൃതം, ത്രേതം, ദ്വാപരം, കലി എന്ന നാലിന്റെയും ആധിപത്യമിരിക്കുന്നിടത്തോളം അവാന്തര പ്രളയമെന്നും, ബ്രഹ്മാവിന്റെ മദ്ധ്യാഹ്നസമയം പതിന്നാലു അവാന്തര പ്രളയമുണ്ടാകയും അതിനു് നൈമിത്തികപ്രളയമെന്നും, മന്വന്തരപ്രളയമെന്നും ഇതിൽ അന്തർഭൂതമാണു് യുഗാന്തരപ്രളയമെന്നും പറയുന്നു. ബ്രഹ്മാവിന്റെ സുഷുപ്ത്യവസ്ഥ തന്നെ ദിനപ്രളയമെന്നും ബ്രഹ്മാവിന്റെ നാശാവസ്ഥ ബ്രഹ്മപ്രളയമെന്നും അറിയേണ്ടതാകുന്നു ഈ അവസ്ഥയിൽ ആകാശാദിപ്രപഞ്ചങ്ങൾ യാതൊരാത്മാവിലുമില്ലാതെ അജ്ഞാനമാത്രം ശേഷിക്കുന്നു. ഈ അവസ്ഥയ്ക്കു മഹാപ്രളയമെന്നും പ്രാകൃതപ്രളയമെന്നും മഹാസുഷുപ്തിയെന്നും മൂന്നുവിധമായും മുക്തിയെ അത്യന്തപ്രളയമാക്കിയും പറയപ്പെടുന്നതാണെന്നു ഏവൻ വിചാരിച്ചറിയുന്നുവോ അവനെ ജീവന്മുക്തനെന്നറിയണം.

ഹേ ശിഷ്യ – വേദാന്തവിരുദ്ധമനനം എങ്ങനെയെന്നാൽ പറയാം.

വേദാന്തശാസ്ത്രവിരുദ്ധന്മാരായ ലൌകികരും ചില പാമരന്മാരും ആഭാസശാസ്ത്രപുരാണാദികളേ കേട്ടു അതുകളുടെ ആന്തരാർത്ഥമറിയാതെ അതുകളേ സത്യമെന്നും പുത്രന്മാരുള്ളവർക്കേ ഇഹപര സുഖമുള്ളു എന്നും പുത്രഹീനന്മാർക്കു ഇഹപരദുഃഖമെന്നുമാണഭിപ്രായപ്പെടുന്നതു്.

എന്നാൽ ഇനി പുത്രന്മാരുള്ളവർക്കോ ഇല്ലാത്തവർക്കോ സുഖദുഃഖങ്ങളെന്നു നോക്കാം. പുത്രഹീനന്മാർ ശാസ്ത്രികളെ വരുത്തി പുത്രോല്പത്തിക്കു മാർഗ്ഗമെന്തെന്നു ചോദിച്ചറിഞ്ഞു അവരുടെ വിധിപ്രകാരം പുണ്യതീർത്ഥസ്നാന വ്രതാദികളായ സൽക്കർമ്മാനുഷ്ഠാനങ്ങളാൽ പുത്രനെ സമ്പാദിക്കുന്നു. ഇതുകൊണ്ടുതന്നെ പുത്രനില്ലാഞ്ഞാലും ദുഃഖം ദൈവഗതിയാൽ പുത്രനുണ്ടാകാനായി ഗർഭംധരി

ച്ചാലും ദുഃഖം. പ്രസവകാലത്തും ദുഃഖം. പ്രസവശേഷം മന്ത്രൌഷധദേവപ്രാർത്ഥനാദികളാലും ദുഃഖം. പ്രസവിച്ച ശേഷം മരണകാലവിചാരത്താലും ദുഃഖം. രോഗബാധകളാലും ദുഃഖം. പുത്രന് വിദ്യയില്ലാത്തതിനാലും ദുഃഖം. യൌവ്വനേ വിഷയപ്രവേശനത്തിലും ദുഃഖം. പുത്രൻെറ വിവാഹത്തിനായി ദ്രവ്യം ചിലവുചെയ്യുന്നതിലും ദുഃഖം. പുത്രൻെറ ഭാഗ്യദശ മുഴുവനും കൂടിയിരുന്നനുഭവിപ്പാനിട വരാതെ മരിച്ചുപോകുമോയെന്നുള്ള വിചാരത്താലും ദുഃഖം. ഇങ്ങനെ പുത്രന്മാരുണ്ടായാലും മാതാപിതാക്കന്മാർക്ക് സർവ്വത്രദുഖമെയല്ലാതെ സുഖമൊരിക്കലുമില്ലെന്നും സിദ്ധമായതിനാലാണ് മുമുക്ഷുക്കൾ ദുഃഖാസ്പദമായ പുത്രഭാര്യാദികളിലുള്ള പ്രിയത്തെ ഉപേക്ഷിച്ച് ആത്മജ്ഞാനത്തെ സ്വീകരിച്ചിരിക്കുന്നു എന്നറിയേണ്ടതു്. അതിനാൽ പുത്രഭാര്യാദികളോട് ത്രികാലത്തും തനിക്ക് യാതൊരു ബന്ധവുമില്ലെന്നറിഞ്ഞു് അവരിലുള്ള പ്രിയമോദപ്രമോദങ്ങളെ ഏവൻ വിചാരിച്ചറിഞ്ഞു തള്ളുന്നുവോ അവനെ ജീവന്മുക്തനെന്നറിയേണ്ടതാകുന്നു.

ഹേ ശിഷ്യ—ലോകത്തിൽ ഏതുവസ്തുവിനെയാണധികം പ്രിയമെന്നാൽ ദ്രവ്യത്തെയാകുന്നു. ദ്രവ്യത്തെക്കാളധികം പ്രിയമായ വസ്തു മററുവല്ലതുമുണ്ടോ എങ്കിൽ ഒരുവന് തൻെറ പുത്രനെയാണ് അധികം പ്രിയമെന്നു കാണുന്നു. എങ്ങനെയെന്നാൽ പറയാം. ഒരുവൻ്റെ പുത്രൻ ചെയ്ത ഒരു കുററത്തിനായി അവനെ രാജകല്പനപ്രകാരം ശിക്ഷിയ്ക്കാൻ തുടങ്ങുമ്പോൾ അനവധി ദ്രവ്യം ചിലവു ചെയ്തും പുത്രനെ രക്ഷിക്കുന്നതുകൊണ്ടു് ദ്രവ്യത്തിലും അധികം പ്രിയം പുത്രനെതന്നെയെന്നു ദൃഷ്ടാന്തമായി. ഇത്രത്തോളം പ്രിയപ്പെട്ട തൻെറ പുത്രനെക്കാളും പ്രിയം തൻ്റെ ശരീരത്തെയാകുന്നു. അതെങ്ങനെയെങ്കിൽ പുത്രൻ ചെയ്ത ഒരു കുറ്റത്തിനായി പിതാവിനെ പിടിച്ചു ശിക്ഷിക്കാൻ തുടങ്ങുമ്പോൾ പുത്രനെ കാണിച്ചുകൊടുക്കയും തനിക്കും പുത്രനുമായി ബന്ധമില്ലെന്നൊഴികയും ചെയ്യുന്നതിനാൽ പുത്രനെക്കാൾ പ്രിയം തനതു ശരീരമെന്നു കാണപ്പെട്ടു. അങ്ങനെയുള്ള ഈ ശരീരത്തിലും പ്രിയമായ വസ്തുവാണു് തൻെറ ഇന്ദ്രിയങ്ങൾ. ഒരിയ്ക്കൽ ഒരുവൻ

ചെയ്ത ഗൌരവമായ ഒരു കുററത്തിന് അവനെ രാജകല്പനപ്രകാരം കണ്ണ്, മൂക്ക് മുതലായ ഇന്ദ്രിയങ്ങളെ ഛേദിക്കാനായി തുടങ്ങുമ്പോൾ ശരീരത്തിൽ മറെറതെങ്കിലും ഒരു അംഗത്തെ നശിപ്പിച്ചുകൊള്ളണമെന്നും ഇന്ദ്രിയങ്ങളെ നശിപ്പിക്കാൻ പാടില്ലെന്നുമുള്ള രക്ഷക്കായി ശ്രമിക്കുന്നു. അതിനാൽ ശരീരത്തിലും അധികം പ്രിയം ഇന്ദ്രിയങ്ങളെയെന്നു ദൃഢമായി. അങ്ങനെയുള്ള ഇന്ദ്രിയങ്ങളേക്കാളും പ്രിയം തന്റെ പ്രാണനെയാകുന്നു. രാജകല്പനപ്രകാരം ഒരാളെ പ്രാണഹാനി ചെയ്യാൻ വിധിക്കുന്നു. അപ്പോൾ ഇന്ദ്രിയങ്ങളെ നശിപ്പിച്ചെങ്കിലും പ്രാണരക്ഷയ്ക്കപേക്ഷിക്കുന്നു. ഈ പ്രാണനെക്കാളധികം പ്രിയമായ വസ്തുവുണ്ടോ എങ്കിൽ ഉണ്ട്. അത് ആത്മാവുതന്നെയാകുന്നു. എങ്ങനെയെന്നാലതും പറയാം കേട്ടുകൊള്ളുക. ഒരു പുരുഷൻ തനിക്കു ദേവനാകണമെന്നുള്ള വിചാരത്തോടുകൂടി പരലോകാപേക്ഷയിന്മേൽ ഗംഗാസ്നാനാദിസൽക്കർമ്മങ്ങളെ ചെയ്ത് പ്രാണനെ ഉപേക്ഷിക്കുന്നതിനാൽ പ്രാണനെക്കാൾ സ്നേഹം ആത്മാവിനെയെന്നു സിദ്ധിക്കുന്നു. അതിനാൽ ദേഹേന്ദ്രിയാദി വസ്തുക്കളിലുള്ള പ്രിയമോദപ്രമോദങ്ങളെ അസ്ഥിരമെന്നപേക്ഷിച്ച് ആത്മജ്ഞാനിയായിരിക്കുന്നവനെ ജീവന്മുക്തിക്കധികാരിയെന്നു ശ്രുതി സിദ്ധാന്തിക്കുന്നു.

ഹേ ശിഷ്യ—ഇനി ജീവരാശികളുടെ ശരീരത്രയത്തെ വിചാരിച്ചറിയേണ്ടതാകയാൽ അതുകളെ പറയാം. സ്ഥൂലം, സൂക്ഷ്മം, കാരണം എന്നു മൂന്നാണ്. സ്ഥൂലശരീരം പ്രത്യക്ഷത്തിൽ കാണുന്നതിനാൽ ഉണ്ടായിരിക്കാം. എങ്കിലും സൂക്ഷ്മകാരണശരീരങ്ങൾ എങ്ങനെ ശരീരമായി കാണുന്നുവെന്നറിയുന്നില്ലെങ്കിൽ ആയതിനെയും പറയാം കേൾക്കുക തന്നെ. അതുകൾ ജീർണ്ണിച്ചുപോകുന്നതിനാൽ ശരീരത്വമുണ്ട്.

ഹേ ഗുരോ—ജീർണ്ണത്വം ആര്? എവിടെ കാണുന്നുവെന്നറിയുന്നില്ല.

ഹേ ശിഷ്യ—സുഷുപ്തിയിലും മുമുക്ഷുക്കളിലും ജീർണ്ണത്വം കാണപ്പെടുന്നു. സ്ഥൂലംപോൽ പ്രത്യക്ഷമല്ലാത്ത

ത്തിനാൽ സൂക്ഷ്മകാരണശരീരങ്ങൾ ഇല്ലെന്നുപറഞ്ഞുകൂടെ എങ്കിൽ ശാസ്ത്രങ്ങളാൽ ഉണ്ടെന്നു കാണുന്നതിനാലും പൂർവ്വമേതന്നെ മഹാന്മാരാൽ അംഗീകരിക്കപ്പെട്ടിരിക്കുന്നതിനാലും ഇല്ലെന്നുള്ള അഭിപ്രായം പാടില്ല.

ഒരു ജീവപ്രാണിക്കു സ്ഥൂലശരീരം എത്ര, സൂക്ഷ്മകാരണശരീരങ്ങളെത്ര, എന്നാൽ സ്ഥൂലശരീരം അനന്തവും സൂക്ഷ്മകാരണശരീരങ്ങൾ ഓരോന്നും ആകുന്നു. ഇതുകൾ തുല്യമായിരിക്കെ സ്ഥൂലശരീരം കൂടുതലും മറേറതുകൾ കുറവും ആകുന്നതിനു കാരണം എന്തെന്നു നീ സംശയിക്കുന്നുവെങ്കിൽ സൂക്ഷ്മകാരണശരീരങ്ങൾ കർമ്മജന്യമല്ലാത്തതിനാൽ ഒരോന്നായതാകുന്നു. സൂക്ഷ്മകാരണശരീരങ്ങൾക്കു കർമ്മജന്യമംഗീകരിക്കാതിരുന്നാൽ ശരീരത്വം എന്നു പറവാൻ പാടില്ലെന്നുതന്നെയല്ല പ്രാണികൾക്കു മൂന്നുശരീരമെന്നു പറയുന്നതും നശിച്ചുപോകും എന്നല്ലെ നീ സംശയിക്കുന്നതു്. അതിനെ പറയാം മനസ്സുവച്ചുകേൾക്കു. ആത്മാവിനു് ജീവത്വം സൂക്ഷ്മശരീരോപാധിയാൽ വന്നുവെന്നു് പറയപ്പെടുന്നതിനാൽ ജീവനുപാധിയായ സൂക്ഷ്മശരീരത്തിന്നു് ഉല്പത്തികല്പിച്ചാൽ ജീവൻ അനാദിയെന്നതു് നശിച്ചുപോകും എങ്കിൽ അനാദിത്വം സിദ്ധിച്ചതിനാൽ ഉല്പത്തി അംഗീകരിക്കാതിരുന്നുകൂടെയെങ്കിൽ അതു് ശ്രുതിക്കുവിരോധവും സൂക്ഷ്മശരീരത്തിനനിത്യത്വവും വരുന്നതാണു്. അതിനാൽ ഈവിധാഭിപ്രായം ശ്രുതിക്കും ആത്മാ അംദൈതനെന്ന ശബ്ദത്തിനും വിരോധമാകുന്നു. സൂക്ഷ്മശരീരത്തിനു് ഉല്പത്തി അംഗീകരിച്ചാൽ ജീവന്റെ അനാദിത്വം നശിക്കുമെന്നുതന്നെയല്ല ലോകത്തിൽ ഏതുവസ്തു ജന്യമായിരിക്കുന്നൊ അതുകളെല്ലാം കർമ്മത്തിനാൽ ഉല്പത്തിയായതെന്നു കാണുന്നു. അതിനാൽ സൂക്ഷ്മശരീരത്തിനു് ജന്യത്വം അംഗീകരിക്കുന്നതായാൽ സൂക്ഷ്മശരീരം ജന്യമെന്നുതന്നെ പറയണം. അല്ലാതെ യോജിപ്പുണ്ടാകുന്നതല്ലാ. യോജിപ്പില്ലെങ്കിൽ വേണ്ട എന്നു നീ വിചാരിക്കുന്നതായാൽ അതു് ഒരിക്കലും യുക്തമായിട്ടുള്ളതല്ല സൂക്ഷ്മശരീരത്തിനു് കർമ്മജന്യത്വം അംഗീകരിക്കുന്നതായാൽ, കർമ്മജന്യമായ സ്ഥൂലശരീരങ്ങളനേകം കാണുന്ന

തുപോലെ ഒരു പ്രാണിക്കു സൂക്ഷ്മശരീരവും അനേകം വരേണ്ടതാണെന്നു ശങ്കജനിക്കും. എന്നുമാത്രമല്ല പൂർവ്വം ഒന്നെന്നും ഇപ്പോൾ അനേകമെന്നും പൂർവ്വം കർമ്മജന്യമല്ലെന്നും ഇപ്പോൾ കർമ്മജന്യമെന്നും പറയുന്നതായാലതുകൾ വിരോധവും ഒരു ദോഷനിവർത്തിക്കു മറെറാരു ദോഷം ആവശ്യമായി വരുന്നതും അതു് പാടില്ലാത്തതുമാകുന്നു. അതിനാൽ സൂക്ഷ്മശരീരം കർമ്മജന്യമെന്നു പറഞ്ഞതിനും ജീവൻെറ അനാദിത്വത്തിനും സൂക്ഷ്മശരീരം ഒന്നുതന്നെയെന്നും പൂർവ്വം സൂക്ഷ്മശരീരം കർമ്മജന്യമല്ലെന്നഭിപ്രായപ്പെട്ടതിനും വിരോധം നേരിടാതെ പറയാം കേൾക്കു.

ജന്യമെല്ലാം കർമ്മജന്യമെന്നുതന്നെ പറയണം അതു് സാമാന്യ കർമ്മജന്യമെന്നും വിശേഷകർമ്മജന്യമെന്നും രണ്ടുവിധമാണു്. ആയതുകൊണ്ടു് സൂക്ഷ്മശരീരത്തിനു് സാമാന്യകർമ്മജന്യമംഗീകരിച്ചതിനാൽ യാതൊരുവിരോധവുമില്ല. സൂക്ഷ്മശരീരത്തിനു് സാമാന്യകർമ്മജന്യത്വം അംഗീകരിച്ചാലും വിശേഷകർമ്മജന്യത്വം അംഗീകരിക്കാത്തതിനാൽ പൂർവ്വം സൂക്ഷ്മശരീരം കർമ്മജന്യമല്ലെന്നുപറയപ്പെട്ടതിനു വിരോധമില്ല എന്നുമാത്രമല്ല സാമാന്യകർമ്മജന്യമായ വസ്തുക്കൾക്കു് വ്യവഹാരത്തിൽ ഏകത്വവും, വിശേഷകർമ്മജന്യമായ വസ്തുക്കൾക്കു് അനേകത്വവും ലോകത്തിൽ കാണപ്പെടുന്നുമുണ്ടു്. അതിനാൽ സൂക്ഷ്മശരീരം സാമാന്യകർമ്മജന്യമായിരുന്നാലും വിശേഷകർമ്മജന്യമല്ലാത്തതിനാൽ സൂക്ഷ്മശരീരം ഒന്നാണെന്നുള്ളതിനെ സ്വീകരിക്കേണ്ടതാണു്.

ഹേ ഗുരോ–സാമാന്യകർമ്മജന്യ വസ്തുവിനു് ഏകത്വവും വിശേഷകർമ്മജന്യവസ്തുവിനു് അനേകത്വവും എവിടെ എങ്കിലും കാണുന്നുണ്ടോ?

ഹേ ശിഷ്യ– കാണുന്നുണ്ടു്. പൃഥിവ്യാദി പഞ്ചഭൂതങ്ങളിൽ കാണപ്പെടുന്നു. എങ്ങനെ എന്നാൽ ജഗത്തു് ജന്യമായതിനാലും ജീവനു് ഭോഗ്യമായതിനാലും ജഗത്തു് സാമാന്യകർമ്മജന്യമെന്നുതന്നെ പറയണം. എന്നാൽ ജീവന്മാർക്കു ഭോഗ്യമായാൽ കർമ്മജന്യമാകണമെന്നുണ്ടോ?

ണ്ടെങ്കിൽ കർമ്മങ്ങൾക്കെല്ലാം സുഖദുഃഖം ഫലമാകയാൽ ഈ സുഖദുഃഖങ്ങൾ അനുകൂലപ്രതികൂലാവസ്ഥകളെ അവലംബിച്ചുവരുന്നു. ഇതുകളിൽ ചില പദാർത്ഥങ്ങൾ ചിലർക്ക് അനുകൂലമായി സുഖത്തെയും ചിലർക്ക് പ്രതികൂലമായി ദുഃഖത്തേയും കൊടുക്കുന്നു. ജീവന്മാരുടെ കർമ്മങ്ങൾ തങ്ങൾക്കു ഫലമായ സുഖദുഃഖങ്ങൾക്കു സാധനങ്ങളായ ആകാശാദിഭൂതങ്ങൾക്കു ഉല്പത്തികളെ സമ്പാദിച്ച് ജീവന്മാർക്കു സുഖദുഃഖങ്ങളെ കൊടുക്കുന്നതിനാൽ ജഗത്തെല്ലാം കർമ്മജന്യമെന്നുതന്നെ പറയണം.

സ്ഥിതികാലത്തല്ലേ ജീവന്മാരെയും അവരുടെ കർമ്മങ്ങളെയും കാണപ്പെടുന്നൊള്ളു. അല്ലാതെ പ്രളയത്തിൽ ജീവന്മാരേയും അവരുടെകർമ്മങ്ങളെയും കാണുന്നില്ലല്ലൊ. ആയതുകൊണ്ടു് ജീവന്മാരുടെ കർമ്മത്തിനാൽ ആകാശാദി ഭൂതങ്ങളെങ്ങനെയുണ്ടാകുമെന്നു സംശയിക്കുന്നുവെങ്കിൽ, പ്രളയത്തിലും, ജീവന്മാർ അവരവരുടെ ഉപാധിയോടു കൂടി സുഷുപ്തിയാവസ്ഥയെപ്പോലെ ലയിച്ചിരിക്കുന്നു. ഈ അവസ്ഥയിൽ ജീവന്മാരുടെ കർമ്മങ്ങളും ലയമാകുന്നു. ഇങ്ങനെയിരിക്കുന്ന കർമ്മത്താൽ ആകാശാദിഭൂതങ്ങൾ ഉണ്ടാകാം. ഇങ്ങനെയുണ്ടാകാമെന്നതിനെ സ്വീകരിക്കാതിരുന്നാൽ പൂർവ്വജന്മത്തിൽ ജീവന്മാർ ചെയ്ത കർമ്മത്തിന്നു് ഈ ജന്മം ഫലമില്ലാതെ മുൻജന്മത്തിൽ ചെയ്യാത്തതായ കർമ്മത്തിന്നു് ഈ ജന്മം ഫലമുണ്ടാകണം. അല്ലാഞ്ഞാൽ ശ്രുതി വ്യർത്ഥമാകുമെന്നുതന്നെയല്ല മുക്തിപുരുഷനും ജന്മമുണ്ടാകണം. എന്നുമാത്രമല്ല ജഗത്തിൽ മനുഷ്യർ, ദേവകൾ, തിര്യഗാദികളെന്ന അവസ്ഥയും ഇല്ലാതെ പോകണം. ആയതുകൊണ്ടു് പ്രളയത്തിലും സർവ്വാത്മകമായിരിക്കുന്ന ജീവന്മാരുടെ കർമ്മത്തിനാൽ തന്നെ ആകാശാദിഭൂതങ്ങൾ ഉത്ഭവിച്ചുവെന്നതിന്നു് സംശയമില്ല. ഇങ്ങനെ ആകാശാദി ഭൂതങ്ങൾ പ്രളയത്തിൽ ലയിച്ചിരുന്നിട്ടു് സൃഷ്ടികാലത്തിൽ ഭൂതങ്ങളായി പരിണമിക്കുന്നു. അതുപോലെ സൂക്ഷ്മശരീരം പ്രളയത്തിൽ ലയിച്ചിരുന്നാലും അതുകൾ ഓരോ പ്രാണിക്കും ഓരോന്നുതന്നെയെന്നതിനു സംശയമില്ലാ.

എന്നാൽ മുക്തിക്കുശേഷം സൂക്ഷ്മശരീരമുണ്ടോ എന്നു സംശയിക്കുന്നു എങ്കിൽ തീർച്ചയായിട്ടും ഇല്ലെന്നറിയേണ്ടതാണ്.

ഹേ ശിഷ്യ– പ്രളയത്തിൽ ലീനമായിരിക്കുന്ന വസ്തു കർമ്മശക്തിയാൽ വിജ്രംഭിക്കുമെന്നതിനും, സാമാന്യകർമ്മത്തിനാലുണ്ടായ വസ്തു ഒന്നായിരിക്കുമെന്നതിനും, വിശേഷകർമ്മത്താലുണ്ടായ വസ്തു അനേകമായിരിക്കുമെന്നതിനും ദൃഷ്ടാന്തമേതെന്നാൽ പറയാം കേൾക്കു. കാഷ്ഠപാഷാണാദികളിൽ ലീനമായിരിക്കുന്ന അഗ്നി മർദ്ദനാദി കർമ്മത്താലെങ്ങനെ ഉല്പത്തിയാകുന്നുവൊ അതുപോലെ കാരണരൂപമായ സൂക്ഷ്മശരീരത്തിന്ന് കാര്യകാരണമായി തോന്നുന്ന കർമ്മത്താൽ ഉല്പത്തി പറയപ്പെട്ടതാണ്. കുലാലവ്യാപാരത്താൽ നാനാവിധമായി തോന്നുന്ന ഘടാദികൾ സാമാന്യ കർമ്മജന്മമാകയാൽ ഒന്നിനെയുണ്ടാക്കിയ മുത്തുകൊണ്ടു മറ്റൊന്നിനെയുണ്ടാക്കാൻ കഴിയുന്നില്ല. അനേകമായി പരിണമിക്കുന്നതിന്ന് ഹേതുവായ വിശേഷകർമ്മത്താൽ അനേകമായി നാനാരൂപമായി കാണപ്പെടുന്നതു് സർവ്വസമ്മതവുമാണല്ലൊ. ആയതുകൊണ്ടു സാമാന്യ കർമ്മജന്യമായ സൂക്ഷ്മശരീരം ഒന്നായും വിശേഷകർമ്മജന്യമായ സ്ഥൂലശരീരം അനേകമായും പറയപ്പെടുന്നു. എന്നു മാത്രമാണോ ഇനിയും കേൾക്കു. സ്ഥൂലശരീരം ജീർണ്ണവസ്ത്രങ്ങളെ ഉപേക്ഷിച്ച് നവ വസ്ത്രങ്ങൾ സ്വീകരിക്കുന്നതു് പ്രത്യക്ഷത്തിൽ കാണപ്പെടുന്നു. അതുപോലെയാണ് സൂക്ഷ്മശരീരം സ്ഥൂലശരീരത്തെ ഗ്രഹിക്കുന്നതും ത്യജിക്കുന്നതും. സൂക്ഷ്മശരീരം സ്ഥൂലത്തെ ധരിക്കുന്നതു് ജനനമെന്നും വിടുന്നതു് മരണമെന്നും പ്രസിദ്ധമാണല്ലൊ. സൂക്ഷ്മശരീരത്തിന്ന് ജനനമരണങ്ങളില്ലെന്നു കാണുന്നതു് എങ്ങനെയോ അതുപോലെ ആത്മാവിന്നും ജനനമരണങ്ങളില്ലെന്നറിയത്തക്കതാകുന്നു.

സ്ഥൂലശരീരത്തിനാൽ വസ്ത്രങ്ങളെ ഗ്രഹിക്കയും ഉപേക്ഷിക്കയും ചെയ്യുന്നതുപോലെ അജ്ഞാനത്തിനാൽ വരപ്പെട്ട സൂക്ഷ്മശരീരശക്തിയാൽ ആത്മാവിന്ന് സ്ഥൂലശരീരം വരുന്നുവെന്നും പോകുന്നുവെന്നും മോഹത്താൽ

തോന്നുന്നു എന്നും ജനനമരണങ്ങളില്ലെന്നും അറിയണം. സൂക്ഷ്മശരീരത്തിന്ന് ജനനമരണങ്ങളില്ലാത്തതിനാൽ ആത്മാവിന്ന് മോഹമാത്രമേയല്ലാതെ ജനനമരണമുണ്ടെന്നു സംശയിക്കാനെ പാടില്ല. അതുകൊണ്ടു് പ്രാണികൾക്കു് സ്ഥൂലശരീരമനേകമെന്നും സൂക്ഷ്മകാരണശരീരങ്ങൾ ഓരോന്നെന്നും പറയപ്പെട്ടതു് യുക്തിയുക്തമാകുന്നു.

ഹേ ശിഷ്യ–ഇതിനാൽ എന്തു സിദ്ധിക്കുന്നു എന്നാൽ ശരീരത്രയം പ്രാണിശബ്ദത്തിനാൽ പറയപ്പെട്ട ആത്മാവല്ലെന്നു സിദ്ധിക്കുന്നു. ആയതു് എങ്ങിനെ എന്നാൽ ലോകത്തിൽ ഒരാൾ മറെറാരാളെ നോക്കീട്ടു് രുദ്രാക്ഷം എത്രയാ താൻ ധരിച്ചിരിക്കുന്നതു് എന്നു ചോദ്യം ചെയ്താൽ മൂന്നാണെന്നും പൂണൂൽ എത്രയെന്നാൽ മൂന്നെന്നും പറയുന്നു. ഇതുപോലെ പ്രാണികൾക്കു ശരീരം എത്ര എന്നുനോക്കിയാൽ മൂന്നുശരീരമെന്നു കാണുന്നു. അതിനാൽ ഈ രുദ്രാക്ഷാദികൾ ധരിച്ചിരിക്കുന്നവൻ എങ്ങനെ രുദ്രാക്ഷാദികളല്ലയൊ അതുപോലെയും അതുകളെ ധരിച്ചിരിക്കുന്നവരെ രുദ്രാക്ഷാദി വികാരങ്ങൾ എങ്ങനെ സ്പർശിക്കുന്നില്ലയൊ അതുപോലെയും ദൃഷ്ടാന്തത്തിൽ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾ പ്രാണിശബ്ദത്തിനാൽ പറയപ്പെട്ട ആത്മാവല്ലെന്നും. ശരീരത്രയസ്വഭാവ വികാരങ്ങൾ പ്രാണിശബ്ദാർത്ഥമായ ആത്മാവിനെ സ്പർശിക്കുന്നില്ലെന്നും അറിയപ്പെട്ടു

ഹേ ഗുരോ– ശരീരത്രയവും ശരീരത്രയ സ്വഭാവമായ വികാരവും ആത്മാവല്ലെങ്കിലും ശരീരത്രയസ്വഭാവമായ വികാരങ്ങൾ ആത്മാവിനെ സ്പർശിക്കുന്നില്ലെന്നുള്ളതിന്നു വല്ല ദൃഷ്ടാന്തവും ഉണ്ടോ.

ഹേ ശിഷ്യ– ദൃഷ്ടാന്തമുണ്ടു് പറയാം കേൾക്ക. സ്ഥൂലശരീരം സർവ്വപ്രാണികൾക്കും പ്രത്യക്ഷമായി കാണുന്നതിനാൽ ഉണ്ടോ ഇല്ലയോ എന്നു് സംശയം ആർക്കും തന്നെ നേരിടുന്നതല്ല. ജ്ഞാനികൾക്കും സ്ഥൂലശരീരമാത്മാവാണൊ അല്ലയൊ എന്നു സംശയവും ജനിക്കുന്നില്ല.

സൂക്ഷ്മശരീരോപാധിയാൽ ജീവസ്വരൂപനായ ആത്മാ സൂക്ഷ്മശരീരമാർഗ്ഗമായി സ്ഥൂലശരീരോപാധിയാൽ

വന്ന പുത്രാപേക്ഷയാൽ പിതൃശബ്ദം പറയപ്പെടുന്നു. ഇങ്ങനെ പിതൃശബ്ദത്താൽ പറയപ്പെട്ടവനെപോലെ തോന്നുന്നതായ ആത്മാവാണു് സ്ഥൂലശരീരമെന്നു പറയുന്നതായാൽ പിതാവാദിയായവർ മരിച്ചശേഷം പിതൃശബ്ദാർത്ഥമായ് സ്ഥൂലശരീരമാത്മാവെന്നു സ്വീകരിച്ചാൽ സ്ഥൂലശരീരമിരിക്കേണ്ടതാണു്. അല്ലാതെ മരിച്ചുപോയി എന്നുവരാൻ പാടില്ല. നേരേമറിച്ചു് സ്ഥൂലശരീരവ്യതിരിക്തനാണു് ആത്മാവെന്നു നിശ്ചയിക്കേണ്ടതും അംഗീകരിക്കേണ്ടതും ആകുന്നു.

പിതൃശബ്ദാർത്ഥംപോൽ തോന്നുന്ന സ്ഥൂലശരീരം മരിച്ചു കിടക്കുമ്പോൾ ഭാര്യാമക്കളും മററു ഉററബന്ധുക്കളും ജീവിച്ചിരിക്കുന്നവർക്കു് രക്ഷയായി മററാരുമില്ലല്ലോ ഇനി എങ്ങനെയാണു് കാലക്ഷേപം ചെയ്യുന്നതു് എന്നും മററു പല പ്രകാരേണയും വ്യസനപ്പെടുന്നു. ഏകപുത്രനായിരുന്നു എങ്കിൽ കഠിനമായ വ്യസനം ഉണ്ടാകുന്നതു് സാധാരണയുമാണു്.

ഇങ്ങനെ സംഭവിക്കുന്നതു് വിശേഷജ്ഞാനമുള്ള അച്ഛനമ്മമാർക്കായിരുന്നാൽ തന്നെയും അവർ പുത്രവാത്സല്യത്തെക്കുറിച്ചും അവന്റെ പലവിധമായ സാമർത്ഥ്യങ്ങളെക്കുറിച്ചും വിലപിക്കുകയും തങ്ങൾക്കുകൂടി മരണം അടയേണ്ടതാണെന്നുവിചാരിക്കുകയും ചെയ്യുന്നു. ഇങ്ങനെമരിച്ചുപോയതായസ്ഥൂലശരീരം പിതൃശബ്ദംപോലെ ആത്മാവാണെങ്കിൽഅതിൽനിന്നു് ഉല്പത്തിയായ പുത്രാദികൾക്കും പിതൃക്കൾക്കും പിതൃഹത്യാദിദോഷം വരേണ്ടതാണു്. അപ്പോൾ പുത്രന്മാർക്കു നരകം ഉണ്ടാകേണ്ടതും അവരെ മാതാപിതാക്കളെ ഹതി ചെയ്തവരെന്നു് പറയേണ്ടതുമാണു്. നേരേമറിച്ചു് പിതൃപ്രീതിക്കു കർമ്മങ്ങളെ ചെയ്യുന്നതിനാലും അതുകൊണ്ടു നരകമില്ലെന്നു ശാസ്ത്രങ്ങളിൽ പറയുന്നതിനാലും സ്ഥൂലശരീരം പിതൃശബ്ദാർത്ഥമല്ലെന്നു കാണുന്നു. ഇതുകൂടാതെയും ഏതുശരീരത്തെ പിതൃശബ്ദാർത്ഥമായി വിചാരിച്ചു പൂജാനമസ്ക്കാരാദികളെ ചെയ്തുവന്നോ ആ ശരീരത്തെ മരണകാലത്തു് ഉപേക്ഷിക്കാതിരുന്നാൽ പുത്രാദികൾക്കു വലുതായ ദോഷമുണ്ടെന്നും പറയ

പ്പെടുന്നു. പുത്രന്മാർ ആ ശരീരത്തിനുചിതമായ കർമ്മങ്ങളെ ചെയ്താൽ അതിൽനിന്നും വെളിപ്പെട്ടു ലോകാന്തരഗമനം ചെയ്ത പിതൃക്കൾ പ്രേതവിമോചനരൂപമായ സൽഗതിയെ പ്രാപിക്കുന്നു. അതിനെ ദഹിപ്പിച്ച പുത്രന്മാർക്കു യാതൊരു ദോഷമില്ലെന്നും കാണപ്പെടുന്നു. അതെങ്ങനെയെന്നാൽ, രാജധാനിയിൽനിന്നും രാജാവ് വെളിക്കു സഞ്ചരിക്കുമ്പോൾ അദ്ദേഹത്തിനു മേലും ഐശ്വര്യസമ്പത്തു നൽകട്ടെ എന്നു കാണികൾ ഘോഷിക്കും. ഇങ്ങനെ സ്തുത്യമായി മുറവിളിക്കുട്ടാത്തവരെ ആ രാജാവ് ഏതുവിധം ദണ്ഡിപ്പിക്കുമോ അതുപോലെ മരിച്ച പ്രേതത്തിന് പുത്രന്മാർ സംസ്ക്കാരകർമ്മങ്ങളെ ചെയ്താൽ അവർക്കു സൽഗതിയും ചെയ്യാതിരുന്നാൽ പുത്രന്മാർക്കു വലുതായ ദോഷവും സംഭവിക്കും. എന്നുമാത്രമല്ലാ ജഡസംസ്ക്കാരം ന്യായമായ വിധത്തിൽ ചെയ്യുന്നതിൽ കാണികൾക്കു സന്തോഷവും അങ്ങനെ ചെയ്യാത്തവരോടു വെറുപ്പും ഉണ്ടാകുന്നതാണെല്ലോ. ആയതുകൊണ്ടു പിതൃശബ്ദത്തിനു സ്ഥൂലശരീരത്തിൽനിന്നു വേർപെട്ടുപോയതായ ആത്മാവെന്നർത്ഥമാകുന്നു.

എന്നാൽ യുക്തിക്കു പിതൃശബ്ദത്തിനു സ്ഥൂലശരീരമെന്നർത്ഥമില്ലെങ്കിലും സ്ഥൂലശരീരത്തെത്തന്നെ പിതൃക്കൾ എന്നു വിചാരിച്ച് ഗൃഹകൃത്യങ്ങൾ ചെയ്യുന്നല്ലൊ എങ്കിൽ സ്ഥൂലശരീരത്തോടിരിക്കുന്നവർക്കു പ്രീതിക്കായി ഗൃഹകൃത്യങ്ങളെ ചെയ്യുന്നതല്ലാതെ സ്ഥൂലശരീരം പ്രീതിയായി ചെയ്യുന്നില്ല. ഒരു രാജ്യത്തിൽ ഒരു രാജാവുണ്ടായിരുന്നാൽ ആ രാജാവിൻെറ ഇഷ്ടാനുസരണം അരമനയിലെ മേൽക്കെട്ടി മുതലായ അലങ്കാരങ്ങൾ അരമനയുടെ സുഖത്തെ ഉദ്ദേശിച്ചല്ലാതെ രാജാവിൻെറ സുഖത്തെ ഉദ്ദേശിച്ച് എങ്ങനെ ചെയ്യുന്നുവോ അതുപോലെ സ്ഥൂലശരീരത്തോടിരിക്കുന്നവർ സ്ഥൂലശരീരസ്നേഹത്തെ ഉദ്ദേശിച്ച് യാതൊരു കൃത്യവും ചെയ്യുന്നില്ലാ. മോഹത്താൽ സ്ഥൂലശരീരത്തെ പിതൃശബ്ദമെന്നുച്ചരിക്കയെല്ലാതെ സ്ഥൂലശരീരവ്യതിരിക്തനായ ആത്മാവിനെ ഉദ്ദേശിച്ചല്ലാ. ഇതുകളാൽ എന്തുസിദ്ധിക്കുന്നു എന്നുനോക്കിയാൽ സ്ഥൂലശരീരം പിതൃശബ്ദാർത്ഥമല്ലെന്നും സ്ഥൂലശരീരത്തെവിട്ടു

ഏതുവസ്തു ലോകാന്തരഗമനം ചെയ്യുന്നുവൊ അതുതന്നെ സൂക്ഷ്മശരീരമെന്നും അർത്ഥമാകുന്നു.

ഹേ ഗുരോ—പിതൃശബ്ദാർത്ഥം ഈ സ്ഥൂക്ഷ്മശരീരമെന്നു പറവാൻ പാടില്ലേ.

ഹേ ശിഷ്യാ—"പിതൃശബ്ദം ചേതനം" സൂക്ഷ്മശരീരം "അചേതനം" ഇങ്ങനെ അചേതനമായ സൂക്ഷ്മശരീരം പിതൃശബ്ദമെന്നെങ്ങനെ അർത്ഥമാകും അങ്ങനെ അർത്ഥമാകയില്ല. അതു് എന്തുകൊണ്ടെന്നാൽ ഈ സൂക്ഷ്മശരീരം താദാത്മികത്താലും സ്ഥൂലശരീരമോഹത്താലും ചേതനനെപോൽ തോന്നുന്നു. അതിനാൽ ജനനമരണാദികർമ്മങ്ങൾ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളും അന്തഃകരണത്തിൽ ആത്മപ്രതിബിംബവും അസ്ഥിവാരഭൂത ചൈതന്യവും ആയ ഇതുകളെല്ലാംകൂടി മോഹത്താൽ പിതൃശബ്ദാർത്ഥത്തിനു സ്ഥൂലശരീരമെന്നർത്ഥമായി തോന്നുന്നു. വിചാരിച്ചാൽ ഇതെല്ലാം വാച്യാർത്ഥമെന്നു മാത്രം കാണപ്പെടുന്നു- ആകയാൽ ഈ പിതൃശബ്ദത്തിനു് ഇതുകളൊന്നും അർത്ഥമായി തോന്നുന്നില്ല. ജനനമരണങ്ങൾ ഈ സ്ഥൂലശരീരത്തിൽ പ്രത്യക്ഷമായി കാണുന്നതിനാലും ഗമനാഗമനാദി ക്രിയാശ്രയത്വം പരിച്ഛിന്നമായ വസ്തുവിനു പ്രത്യക്ഷമായി കാണുന്നതിനാലും പുണ്യപാപക്രിയാദികളെന്ന വികാരാശ്രയത്വം വികാരമായ വസ്തുവിനുള്ളതാകയാലും, ദൃശ്യനായി, വ്യാപകനായി ചൈതന്യസ്വരൂപനായ ആത്മാവിനു യാതൊരു കർമ്മവും ഇല്ലെന്നു കാണുന്നു. ഈ ആത്മാവിനു് മോഹത്തിനാൽ ജീവത്വവും ലോകാന്തരഗമനാഗമനങ്ങളും പിതൃശബ്ദവാച്യാർത്ഥവും ഏതുമാർഗ്ഗമായി വന്നുവോ അതുതന്നെ സ്ഥൂലശരീരവ്യതിരിക്തമായ സൂക്ഷ്മശരീരം എന്നറിയണം. യുക്തിയാലും സ്ഥൂലശരീരത്തിനു അന്യമാണു് സൂക്ഷ്മശരീരം എന്നും കാണപ്പെടുന്നു. അതെങ്ങിനെയെന്നാൽ വിചിത്രങ്ങളായ നാനാവിധ വ്യാപാരങ്ങൾ ഏതിനാൽ ചെയ്യുന്നുവോ അതുതന്നെ സൂക്ഷ്മശരീരമെന്നു ഊഹിക്കേണ്ടതല്ലാതെ ഈ വ്യാപാരങ്ങൾ സ്ഥൂലശരീരത്തിനാൽ ചെയ്യുന്നു എന്നു പറവാൻ പാടില്ലാ.

എന്തുകൊണ്ടു പാടില്ലാ എന്നാൽ മൃതശരീരത്തിനാൽ യാതൊരു വൃത്തിയും ചെയ്യുന്നില്ലാത്തതിനാൽ സ്ഥൂലത്തിനന്യമായ സൂക്ഷ്മശരീരത്തിനാൽ തന്നെ ചെയ്യുന്നു എന്നു പറയപ്പെടുന്നു. എന്തിനായിട്ട് ഈ വിധം പറയുന്നു. ആത്മാവിനുതന്നെ സകലവൃത്തികളും ചെയ്യാൻ പാടില്ലെ എന്നു സംശയിക്കുന്നു എങ്കിൽ ആത്മാ സർവ്വവ്യാപിയാകയാൽ അങ്ങനെ സംഭവിക്കുന്നതല്ലാ. എന്നു തന്നെയല്ല ആകാശാദി പഞ്ചഭൂതങ്ങളോടിരിക്കുന്ന ആത്മാവും കർമ്മങ്ങളെ ചെയ്യേണ്ടതാണ്. അങ്ങനെ ചെയ്യുന്നതുകാണുന്നില്ലാ. ഭൂതങ്ങളോടുകൂടി ഇരിക്കുന്ന ആത്മാവ് കർമ്മങ്ങളെ ചെയ്യുന്നില്ലെങ്കിൽ പോകട്ടെ സ്ഥൂലശരീരത്തോടു കൂടിയിരിക്കുന്ന ആത്മാവിനു കർമ്മങ്ങളെ ചെയ്യുകൂടെ എന്നാൽ മൃതശരീരത്തോടുകൂടിയിരിക്കുന്ന ആത്മാവും കർമ്മിയാകണം. അങ്ങനെയും കാണുന്നില്ല എന്നാൽ ആത്മാവോടു കൂടിയിരിക്കുന്ന സ്ഥൂലശരീരം കർമ്മം ചെയ്യുന്നു എന്നു പറവാൻ പാടില്ലെ. അതും പാടില്ലാ. ആകയാൽ വിചിത്രമായി നാനാവിധമായ കർമ്മങ്ങൾ ചെയ്യുന്നതേതൊ അതുതന്നെ സൂക്ഷ്മശരീരം. എന്നാൽ ഈ സൂക്ഷ്മശരീരം സ്ഥൂലശരീരത്തെപ്പോലെ എന്തുകൊണ്ടു കാണുന്നില്ല. സൂക്ഷ്മശരീരം സ്ഥൂലശരീരത്തോടുകൂടി കർമ്മങ്ങളെ ചെയ്താലും അതു് സൂക്ഷ്മശരീരവൃത്തിയെന്നു തന്നെ പറയണം. സൂക്ഷ്മശരീരം സൂക്ഷ്മമായ വസ്തുവാകയാൽ സ്ഥൂലശരീരം പോലെ തോന്നുന്നില്ലാ. ലോകത്തിൽ ഏതേതു വസ്തുക്കൾ മറ്റൊന്നിനെ ആശ്രയിച്ചു കർമ്മത്തെ ചെയ്താലും ഏതേതുവസ്തുക്കളെ ആശ്രയിച്ചു കർമ്മം ചെയ്യുന്നുവോ ആ കർമ്മം ആശ്രയത്തിനാൽ ചെയ്യപ്പെട്ടതായി അഗ്നിയാദികളിൽ കാണപ്പെടുന്നു. അതുപോലെതന്നെ സൂക്ഷ്മശരീരം സ്ഥൂലശരീരത്തെ ആശ്രയിച്ചു കർമ്മങ്ങളെ ചെയ്താലും അതു സൂക്ഷ്മശരീരത്തിന്റെ കർമ്മം തന്നെയാകുന്നു. അല്ലാതെ സ്ഥൂലശരീരത്തിന്റെയെന്നു പറവാൻ പാടില്ല.

എന്റെ കണ്ണ്, എന്റെ ചെവി, എന്റെ പ്രാണൻ, എന്റെ ബുദ്ധി, എന്നനുഭവമായി സ്ഥൂലശരീരത്തിനന്യമായി സൂക്ഷ്മശരീരം തോന്നപ്പെടുന്നു. ഇങ്ങനെ കാര്യ

മായ സ്ഥൂലസൂക്ഷ്മശരീരത്തിനാൽ തന്നെ കാരണമായ ആത്മാവിന്ന ജീവത്വത്താലും ഈശ്വരത്വത്താലും ജഗൽ കാരണത്താലും ഉപാധിയായ അവയവങ്ങളാൽ അനിർവ്വചനീയമെന്നും. ശ്രുതിയാദികളിൽ പ്രകൃതിഎന്നും, മായ എന്നും; അവിദ്യഎന്നും, പറയപ്പെടുന്ന കാരണശരീരം ഒന്നുണ്ടെന്നും കാണപ്പെടുന്നു.

ഞാൻ അജ്ഞാനി, ഞാൻ ഒന്നും അറിയുന്നില്ലാ, എന്നുള്ള അനുഭവത്താൽ തന്നെ കാരണശരീരമൊന്നുണ്ടെന്നു തോന്നപ്പെടുന്നു. ഇങ്ങനെ സകലജീവരാശികൾക്കും, മൂന്നുശരീരമുണ്ടെന്നു നിശ്ചയിക്കാം. ആത്മാവ് ഈ മൂന്നു ശരീരങ്ങളെയും അറിയുന്നവനായി അതുകളോടു ചേർന്നിരിക്കുന്നതിനാലും ആകാശത്തെപോലെ ഒന്നിലും സ്പർശിക്കാതെ കാലത്രയത്തിലും ഇരിക്കുന്നതിനാലും ഒരു പദാർത്ഥത്തിനാലും തന്നെ അറിവാൻ പാടില്ലാതെയും, സകല പദാർത്ഥങ്ങളെയും താൻ അറിയപ്പെട്ടും. ബ്രഹ്മപ്രിയാസ്പദനായും, പ്രകാശിക്കുന്നതിനാൽ, സദ്രൂപം, ചിദ്രൂപം, ആനന്ദരൂപം എന്നിവകളെ പ്രാപിച്ചു ആത്മാ പ്രകാശിക്കുന്നു എന്നറിയണം.

കാര്യമായ ശരീരത്രയവും, കാരണമായ പൃഥിവ്യാദികളും, പ്രത്യക്ഷമായി കാണുന്നതിനാൽ അദ്വൈതത്വവും, പരിപൂർണ്ണത്വവും, ആത്മാവിന്നു എങ്ങനെ സിദ്ധിക്കുന്നു എന്നു സംശയിക്കുന്നു എങ്കിൽ, അതുപറയാം കേൾക്ക. സമഷ്ടി, വ്യഷ്ടിയാത്മകമായ, ശരീരത്രയമെന്ന പ്രപഞ്ചം ആത്മാവിൽ ആരോപമാകയാൽ, രജ്ജുവിങ്കൽ ആരോപിക്കപ്പെട്ട സർപ്പാദികൾക്കു രജ്ജുമാത്രമെങ്ങനെ സ്വരൂപമൊ അതുപോലെ ആത്മാവിങ്കൽ ആരോപിക്കപ്പെട്ട പ്രപഞ്ചത്തിന്ന ആത്മാവേ സ്വരൂപമല്ലാതെ വസ്തുക്കൾ വേറെ ഇല്ലാ. അതിനാൽ ആത്മാവിന്നു അദ്വൈതത്വവും അദ്വൈതത്വം എപ്പോൾ സിദ്ധിച്ചോ, അപ്പോൾതന്നെ പരിപൂർണ്ണത്വവും സിദ്ധമായി.

രജ്ജുവിൽ പന്നഗംപോൽ, അജ്ഞാനത്താലുണ്ടായ സ്വപ്നമനോരാജ്യം പോലെ കണ്ടുകൊണ്ടിരിക്കുമ്പോൾ തന്നെ നശിച്ചു പോകുന്നതും മരുഭൂമിയിൽ ജലംപോലെ

അനിർവ്വചനീയവും, ഘടാദികളെപോലെ ശബ്ദരഹിതമായി തോന്നുന്നതെ മിഥ്യ എന്നുപറയപ്പെടുന്നു. ആത്മാവല്ലാതെ ഭേദമായി ഭ്രാന്തിയാൽ തോന്നുന്ന ജഗത്തു്, മിഥ്യാ എന്നതിന്നു യാതൊരു സംശയവും ഇല്ലാ. അതിനാൽ വർണ്ണാശ്രമധർമ്മങ്ങളെ സ്വീകരിച്ചിരുന്നാലും ശാസ്ത്രോക്തസാധനസമ്പന്നനായി, പരമാർത്ഥാദ്വൈതപരിപൂർണ്ണസച്ചിദാനന്ദസ്വരൂപമായ ആത്മാവെ ഞാൻ, ഞാനല്ലാതെ ജഗത്തുണ്ടെന്നു തോന്നിയാലും, ആകാശപുഷ്പംപോലെ, മിഥ്യാഭൂതമായ ജഗത്തിനോടു നാം സ്പർശിക്കുന്നേ ഇല്ലാ എന്നു ഏവൻ വിചാരണചെയ്യുന്നുവോ അവനെ ജീവന്മുക്തനെന്നു ശ്രുതി സ്മൃതി, ഇതിഹാസ പുരാണാദികളിൽ പറയുന്നു.

(നോട്ടു്)

ജീവോപാധിയായ മനസ്സിനെ ലയംചെയ്താൽ ബ്രഹ്മമായിരിക്കുന്നു എന്നുള്ള അനുഭവം എങ്ങനെ സിദ്ധിക്കും? മനസ്സോടുകൂടിയല്ലെ അനുഭവിക്കേണ്ടതു എന്നു ശങ്കിച്ചാൽ മനസ്സ് ലയിച്ചുപോയാലാണ് അനുഭവിച്ചുകൂടാത്തതു്. മനസ്സിനെ അത്യന്തം നാശം ചെയ്യണമെന്നു് ഒന്നിലും പറയുന്നില്ല. പിന്നെ മനോലയം എങ്ങനെ എന്നാൽ പറയാം കേൾക്കുകതന്നെ മനസ്സിന്നു് രൂപലയമെന്നും, അരൂപലയമെന്നും രണ്ടുവിധമുണ്ടു്. രൂപലയമായതു് ഏതെന്നാൽ വാസനാമയമായിരിക്കുന്ന വൃത്തികൾ തന്നെ മനസ്സിന്നുരൂപമെന്നു ചൊല്ലപ്പെട്ടും. ഈ സകലവൃത്തികളെയും ലയം ചെയ്യുന്നതേ രൂപലയമെന്നു പേർ. അരൂപലയമേതെന്നാൽ സകലവൃത്തികളും ലയിച്ചു് നിദ്രയുമില്ലാതെ ജഗത്തു് തോന്നാതെ നിർവ്വികല്പമായി സച്ചിദാനന്ദാനുഭവമാത്രമായിരിക്കുന്ന സമാധി എന്ന അവസ്ഥക്കു അരൂപമെന്നുപേർ. ഈ അരൂപലയം ചെയ്താൽ ബ്രഹ്മാനന്ദസാക്ഷാൽക്കാരാനുഭവം പാടില്ല. അരൂപലയം തന്നെ എപ്പോളെന്നാൽ വിദേഹമുക്തിയിലല്ലാതെ ജീവന്മുക്തിയിൽ ഇല്ല. ഇപ്പോൾ രൂപലയം മാത്രമുണ്ടു്. ഇങ്ങനെ മനസ്സിന്നു് രൂപം മാത്രം ലയിച്ചു് അരൂപം ലയിക്കാതെ ബ്രഹ്മാനന്ദമാത്രമായിരിക്കുന്നതുകൊണ്ടു് ബ്രഹ്മമായിരി

ക്കുന്ന മനസ്സിൽതന്നെ നാമേ ബ്രഹ്മമെന്നു തോന്നുന്നതിനാൽ ആ ആനന്ദത്തെ അനുഭവിക്കാം.

മനോലയം ചെയ്യാതെ സ്വരൂപസ്ഥിതിയെ പ്രാപിക്കാതെതന്നെ ഞാനെ ബ്രഹ്മമെന്ന ബ്രഹ്മസാക്ഷാത്കാരത്തെ എങ്ങനെ പ്രാപിക്കും. ആർ തന്നെ പ്രാപിക്കും. ഒരുവനാലും പ്രാപിച്ചു കൂട്ടുന്നതല്ല. ആകയാൽ മനോലയം ചെയ്തു ജീവത്വത്തെ നാശം ചെയ്തു സച്ചിദാനന്ദസ്വരൂപസ്ഥിതിയെ പ്രാപിച്ച് അഹംബ്രഹ്മാസ്മി എന്ന മഹാവാക്യാർത്ഥത്തെ അനുഭവിച്ച് ബ്രഹ്മമെ നാം നാമെബ്രഹ്മമെന്ന് സാക്ഷാൽക്കാരത്തെ പ്രാപിക്കേണ്ടതാകുന്നു. ഇങ്ങനെ അല്ലാതെ ബ്രഹ്മത്തെ കണ്ടതിനാൽ തന്നെ ഞാൻ ബ്രഹ്മമെന്നറിയുന്നതു് ദരിദ്രൻ, ഞാൻ രാജാവെന്നു വായ്കൊണ്ടു മാത്രം പറയുന്നതല്ലാതെ എങ്ങനെ യഥാർത്ഥമല്ലയൊ അതുപോലെ ഞാൻ ബ്രഹ്മമെന്ന് വായ്കൊണ്ടു പറയുന്നതു് യഥാർത്ഥമല്ല.

ദൃഢമായി സംശയവിപരീതങ്ങൾ ഇല്ലാതെ സാക്ഷാൽക്കാരം വന്നവന്നു് പ്രാരബ്ധം തന്നെ ഇല്ലാത്തതിനാൽ ഭോഗങ്ങൾ എവിടെയിരിക്കുന്നു. ഒരു ഭോഗവുമില്ല; ഒരു വ്യവഹാരവുമില്ല. എന്തുകൊണ്ടെന്നാൽ കേവലമായി നിർവ്വികല്പമായിരിക്കുന്ന ബ്രഹ്മംതന്നെ താനായി അറിഞ്ഞാൽ താൻ ബ്രഹ്മമായതുകൊണ്ടു ഭോക്താവില്ല. ഭോക്താവില്ലെങ്കിൽ ഭുജിക്കുന്നവനില്ലാ. അതിനാൽ ഭോഗവുമില്ലല്ലൊ. നിർവ്വികല്പബ്രഹ്മത്തിനു് പ്രാരബ്ധഭോഗകല്പനയുണ്ടോ ഇല്ലല്ലൊ. അതുകൊണ്ടു് പ്രാരബ്ധഭോഗമുണ്ടെന്നു പറയുന്നവൻ ആരെന്നുവിചാരിക്കുമ്പോൾ ഭ്രാന്തനാകണമെന്നല്ലാതെ വിടാനല്ല. എന്തുകൊണ്ടെന്നാൽ ഭോഗമെല്ലാം ഭ്രാന്തിതന്നെയല്ലാതെ ഒരു ഭോഗവുമില്ല. അതു് ഇതു് എന്നു തോന്നുന്ന നാനാഭോഗങ്ങളും ഭ്രാന്തിതന്നെയല്ലാതെ ബ്രഹ്മത്തിങ്കൽ ഇല്ലല്ലൊ. ഏകമായിരിക്കുന്ന ബ്രഹ്മത്തിൽ അതു് ഇതു് എന്ന അനേകമായിരിക്കുന്ന നാമരൂപപ്രതീതി ഭ്രാന്തിയല്ലാതെ വാസ്തവത്തിൽ ഇല്ലെന്നുള്ളതിന്നു സംശയമില്ല. ആകയാൽ ഭോഗമുള്ളവൻ ഭ്രാന്തനല്ലാതെ വിടാനല്ല.

സാക്ഷാൽകാരജ്ഞാനിക്കു സ്വദൃഷ്ടിയിൽ ഒരു വ്യവഹാരവുമില്ലാഞ്ഞാൽ പരന്മാർക്കു വ്യവഹരിക്കുന്നതായിട്ടു ഭ്രാന്തിയാൽ കാണുമോ എന്നാൽ കാണും. എങ്ങിനെ എങ്കിൽ പരമാർത്ഥത്തെ അറിയാത്ത ഭ്രാന്തന്മാർക്കു- അദ്വൈതമായി കേവലമായിരിക്കുന്ന ചിദാകാശമൊന്നുതന്നെ ഭ്രാന്തികൊണ്ടു് ജഗജ്ജീവേശ്വരാദികളായി നാനാവിധ നാമരൂപങ്ങളായി നീ എന്നും ഞാനെന്നും ജീവനെന്നും അതെന്നും ഇതെന്നും തോന്നുന്നതു് എന്തുപോലെ എന്നാൽ, സ്ഥാണുവിങ്കൽ പുരുഷത്വബുദ്ധിപോലെയും, ശുക്തിയിൽ രജതമെന്നു തോന്നുന്നതുപോലെയും, രജ്ജുവിങ്കൽ സർപ്പഭ്രാന്തിപോലെയും മൃത്തിങ്കൽ ഘടാദിഭ്രാന്തിപോലെയും സ്വർണ്ണത്തിങ്കൽ ഭൂഷണഭ്രാന്തിപോലെയും ഭ്രാന്തന്നു ചിദാകാശംതന്നെ നാമരൂപാത്മകമായി നാനാരൂപമായി തോന്നുന്നു. അതുപോലെ ജ്ഞാനാഭ്യാസത്താൽ ഭ്രാന്തിപോയി തത്വത്തെ അറിഞ്ഞവിദ്വാനും ചിദാകാശസ്വരൂപനായിട്ടു തന്നെ എപ്പോഴും ഇരിക്കുന്നതല്ലാതെ അവൻ പ്രാരബ്ധഭോഗവ്യവഹാരങ്ങൾ ഒന്നിനെയും കാണുകയില്ല.

ആഗമി സഞ്ചിത പ്രാരബ്ധങ്ങൾ മൂന്നും ജ്ഞാനദശയിലൊ അജ്ഞാനദശയിലൊ എന്നു വിചാരിച്ചാൽ അജ്ഞാനദശയിൽ ഭ്രാന്തിയാൽ ഉണ്ടെന്നുചൊല്ലുന്നതല്ലാതെ ജ്ഞാനദശയിൽ ഭ്രാന്തിയില്ലാത്തതിനാൽ പ്രാരബ്ധമേയില്ല. ആകയാൽ ഭ്രാന്തിയില്ലാതെ വിദ്വാനായി പരമാർത്ഥത്തെതന്നെ സദാ നോക്കിക്കൊണ്ടിരിക്കുന്നവനു വീണ്ടും പ്രാരബ്ധഭോഗമെന്നുള്ള ഭ്രമം എവിടെ വരാൻ പോകുന്നു. സ്വപ്നഭ്രമം പോയിട്ടു കണ്ണുമിഴിച്ചുവന്നു വീണ്ടും സ്വപ്നഭോഗം വരുന്നതുണ്ടോ, ഇല്ലല്ലൊ. അങ്ങനെ ഭ്രാന്തിയററവനു ഭോഗമില്ല. ആകയാൽ വ്യവഹാരഭോഗത്തിൽ ഉറങ്ങി ബ്രഹ്മത്തിൽ ഉണർന്നുകൊണ്ടിരിക്കുന്ന ജ്ഞാനിയും അദ്വൈതമായി നിർവ്വികല്പമായി താനെന്തന്നെ എപ്പോഴും കണ്ടുകൊണ്ടിരിക്കും. എന്നുമാത്രമല്ല അവൻ ശരീരത്രയത്തിനും അപ്പുറമായുംവീണ്ടും ശരീരത്തെ സ്വീകരിക്കേണ്ടവനല്ലാതെയും ഇരിക്കുമെന്നു വാസിഷ്ടത്തിൽ ശ്രീ വസിഷ്ടനാൽ പറയപ്പെട്ടിരിക്കുന്നു.

## എട്ടാം അദ്ധ്യായം

മഹാവാക്യജ്ഞാനമേ ജ്ഞാനമാകുവെന്നും മറ്റുവിധമുണ്ടാകുന്നതജ്ഞാനമാണെന്നും പറയുന്നതിനാൽ മഹാവാക്യജ്ഞാനത്തെ കേൾക്കണമെന്നു് ആവശ്യപ്പെട്ട ശിഷ്യനെ നോക്കി ഗുരു പറയുന്നു.

ഹേ ശിഷ്യ—സൂക്ഷ്മമായ ബുദ്ധിസാധകമുണ്ടെങ്കിൽ മോക്ഷലക്ഷ്മിയെ എളുപ്പത്തിൽ സാധിക്കാം. എങ്ങനെ എന്നാൽ ലോകത്തിൽ ആരെങ്കിലും മണ്ണിൽ കിടക്കുന്ന മാണിക്യമെടുത്താൽ അതിനെ സൂക്ഷിക്കുന്നതല്ലാതെ വൃഥാ കളയുന്നില്ല. ഗൃഹത്തിൽ തേൻകൂട്ടു് ഇരുന്നാൽ ആരും വനത്തിൽപോയി തേൻ അന്വേഷിച്ചലയുന്നില്ല. അതുപോലെ മോക്ഷേച്ഛയുള്ളവർക്കു മഹാവാക്യാർത്ഥജ്ഞാനമിരുന്നാൽ ചര്യാ, ക്രിയാ, യോഗം, ജ്ഞാനം ഇതുകളെ അപേക്ഷിച്ചു വൃഥാകാലയാപനം ചെയ്യുന്നമെന്നില്ല.

അനേക ജന്മങ്ങളിൽ ഈശാപാർപ്പണമായി ചെയ്തിട്ടുള്ള നിത്യനൈമിത്തിക കർമ്മങ്ങളാലും സഗുണോപാസനയാലും ചിത്തശുദ്ധിവന്നു മനുഷ്യലോകം മുതൽ ബ്രഹ്മലോകപര്യന്തമുള്ള സർവ്വവും അനിത്യമെന്നും ദുഃഖമെന്നും അറിഞ്ഞു ജനനമരണമാകുന്ന സംസാരഭയം നീങ്ങി, സാധനചതുഷ്ടയം സമ്പാദിച്ചു് ഈ ജന്മത്തിൽ തന്നെ മോക്ഷത്തെ ലഘുവിൽ സാധിക്കാൻ മാർഗ്ഗമിരിക്കെ ഭക്തി വൈരാഗ്യാദി കർമ്മങ്ങളിൽ അകപ്പെട്ടു എന്തിനായി ദുഃഖിക്കുന്നു. ദേഹം വിട്ടശേഷം മോക്ഷത്തെ സാധിക്കാമെന്നു് യാതൊരു പ്രമാണവും പറയുന്നില്ല.

ഈ ശരീരത്തിൽ തന്നെ മോക്ഷസിദ്ധിക്കു വഴി കാണിക്കാതെ മരണശേഷം മോക്ഷമുണ്ടെന്നു പറയുന്ന അനാചാര്യന്മാരെ വിശ്വസിച്ചു് സേവിക്കുന്നവർ സംസാരസാഗരത്തെ ഒരിക്കലും കടക്കുന്നതല്ല അഹങ്കാരാദികളെ നശിപ്പിച്ചു ക്ഷണനേരം കൊണ്ടു് ബ്രഹ്മസുഖത്തെ അനുഭവിക്കുന്നതിനു് ഗുരുകൃപയാലല്ലാതെ സാദ്ധ്യവുമല്ല.

അതിനാൽ സംസാരിയാകട്ടെ സംസാരത്യാഗിയാകട്ടെ, ജ്ഞാനവൈരാഗ്യവാനാകട്ടെ, ബ്രഹ്മാനന്ദാനുഭോഗിയാകട്ടെ, കാമക്രോധരഹിതനാകട്ടെ താനെന്നും ഈശ്വരനെന്നും ദ്വൈതഭാവമില്ലാത്തവനാകട്ടെ വിധിമാർഗ്ഗമായി കൊടിയകർമ്മങ്ങളനുഷ്ഠിക്കുന്നവനാകട്ടെ, ത്രികാലത്തും സ്വരൂപസ്ഥിതിയെ മറക്കാതിരിക്കുന്നവനാകട്ടെ ആരായിരുന്നാലും തന്റെ സന്നിധാനവിശേഷത്താൽ നിമിഷത്തിൽ ബ്രഹ്മജ്ഞാനത്തെ കൊടുത്തു് അനുഗ്രഹിക്കുന്ന മഹാത്മാവായ ജ്ഞാനാചാര്യൻ എവിടെയിരിക്കുന്നോ എന്നു് അന്വേഷണാർത്ഥം കാടു്, നാടു്, മല, ഗുഹാദികൾ ഇവ ചുററിനടന്നു് ബ്രഹ്മജ്ഞാനിയായി അനുഭവശിഖാമണിയായി പ്രകാശിക്കുന്ന ഗുരുവേ പ്രാപിച്ചു് അടിയററ മരംപോൽ പാദങ്ങളിൽ വീണു് സാഷ്ടാംഗ, പഞ്ചാംഗ, അഷ്ടാംഗാദി നമസ്കാരങ്ങളെ ചെയ്തു് ആനന്ദപരവശനായി കൃപാനിധെ, സംസാരബന്ധത്തിൽ നിന്നു രക്ഷിച്ചെനിക്കു് ഇനിമേൽ ജനനമരണമില്ലാതെ ഈ ശരീരത്തിൽ തന്നെ മോക്ഷപ്രാപ്തിക്കു ഹേതുവാക്കി അനുഗ്രഹിക്കണമെന്നു് അപേക്ഷിച്ചാൽ അവനു അരികിൽ അണച്ചു് അവന്റെ സഞ്ചിതകർമ്മം അടിയോടറുന്നതിനായി ആമപോൽ ഉള്ളത്തിൽ വിചാരിച്ചു് ആഗാമ്യകർമ്മം നശിക്കുന്നതിനായി മത്സ്യത്തെപോൽ കൃപാദൃഷ്ടിവച്ചു്, പ്രാരബ്ധം നശിച്ചു ബ്രഹ്മാനന്ദാനുഭോഗത്തിനായി പക്ഷിപോൽ ഹസ്തമസ്തകസംയോഗം ചെയ്തു വിധിനിഷേധരഹിതമായ സാമവേദ മഹാവാക്യാർത്ഥമായ മുൻപ്രസ്താവിച്ച അദ്ധ്യാരോപാപവാദങ്ങളെ ഉപദേശിച്ചു് അനുഗ്രഹിക്കുമെന്നു് അറിയേണ്ടതാകുന്നു.

ഹേ ശിഷ്യ—ഇനി മഹാവാക്യമാഹാത്മ്യത്തെയും കൂടസ്ഥബ്രഹ്മൈക്യത്തെയും പറയാം കേട്ടുകൊള്ളൂ. വേദത്തിൽ വിധിവാക്യം, നിഷിദ്ധവാക്യം, അവാന്തരവാക്യം, ആപ്തവാക്യം എന്നു പറയപ്പെടുന്ന വാക്യചതുഷ്ടയത്തിൽ ആപ്തവാക്യം, വാങ്മനോഗോചരമല്ലാതിരിക്കുന്ന ചൈതന്യവസ്തുവെ കരതലാമലകംപോൽ കാണിക്കുന്നതിനാൽ അതിനു് മാഹാവാക്യമെന്നു് ശ്ലാഘ്യതയുണ്ടായി.

ബ്രാഹ്മണർ രണ്ടു സന്ധ്യകളിലും സൽകർമ്മം ചെയ്യണമെന്നും അഗ്നിഹോത്രം ചെയ്യണമെന്നുമുള്ളതു് വിധിവാക്യവും മദ്യപാനാദികൾ പാടില്ലെന്നുള്ളതു് നിഷിദ്ധവാക്യവും ഹോമാദികളെ ചെയ്താൽ ജീവന്നു് സ്വർഗ്ഗാദിഫലമുണ്ടെന്നുള്ളതു് അവാന്തരവാക്യവും ആകുന്നു.

ഈ മൂന്നു വാക്യങ്ങളും ആപ്തവാക്യം പോലെ പ്രത്യഗാത്മസ്വരൂപത്തെ അറിയിക്കുന്നതല്ലാത്തതിനാൽ ആപ്തവാക്യത്തിന്നു് മഹാവാക്യമെന്നുള്ള നാമം പ്രമാണരൂപേണ സിദ്ധമായതാകുന്നു.

കാണ്ഡത്രയമേതെന്നാൽ കർമ്മം, ഉപാസന, ജ്ഞാനം എന്നുമൂന്നുവിധമാണു്. വേദപുരുഷന്റെ നാഭിക്കുകീഴ് സ്വർഗ്ഗലോകപര്യന്തം കർമ്മകാണ്ഡം, നാഭിക്കുമേൽ കണ്ഠത്തിനു കീഴ് ബ്രഹ്മലോകപര്യന്തം ഉപാസനാകാണ്ഡം കണ്ഠത്തിനുമേൽ ശിരസ്സു പര്യന്തം ജ്ഞാനകാണ്ഡം. ഈ ജ്ഞാനകാണ്ഡത്തിൽ തത്വമസി എന്ന മഹാവാക്യം നാലുവർണ്ണവും മൂന്നു പദവും മൂന്നുപദാർത്ഥവും മൂന്നുലക്ഷണവുമായിരിക്കുന്നു. നാലുവർണ്ണം ഏതെന്നാൽ സത്യം, ജ്ഞാനം, അനന്തം, ആനന്ദം എന്നാണു്. തൽപദം, ത്വൽപദം, അസിപദം എന്നുപദം മൂന്നു്. അതു്, നീ, ആയി എന്നു മൂന്നു് പദാർത്ഥവും അതു് എന്നതു് ബ്രഹ്മം, നീ എന്നതു് ജീവൻ, ആയി എന്നതു് ശിവം. ലക്ഷണങ്ങൾ മൂന്നു് ഏതെന്നാൽ വിട്ട ലക്ഷണം, വിടാതെ ലക്ഷണം, വിട്ടുവിടാതെലക്ഷണം. ഇതിനെ സങ്കല്പവാക്യം, വിശിഷ്ടവാക്യം, അവാന്തര വാക്യം എന്നുക്രുടി പറയപ്പെടുന്നു.

മേനാവ് മൂളുന്നു എന്നു പറഞ്ഞാൽ മേനാവു് ജഡമാകയാൽ അതിന്നു് സ്വരം കേൾപ്പിക്കുന്നതിന്നു് ശക്തിയില്ല. അതിന്റെയുള്ളിൽ മനുഷ്യനിരുന്നാൽ പക്ഷെ അയാളാൽ മൂളിയെന്നു വരാം. അതുപോലെ ഉപാധികളെ ജീവൻ സാക്ഷിയായി നിന്നു് ചേഷ്ടിപ്പിക്കുന്നു എന്നറിയുന്നതു് വിട്ട ലക്ഷണം. അതുപോലെതന്നെ ചുമപ്പു കുതിരയും, വെള്ളപശുവും കണ്ടോ എന്നൊരുവൻ കേട്ട

തിന് ചുമപ്പു നിൽക്കുന്നു. വെള്ളപോകുന്നു എന്നു പറഞ്ഞാൽ കുതിരയില്ലാതെ ചുമപ്പുനിറം മാത്രം നിൽക്കയില്ലെന്നും പശുവില്ലാതെ വെള്ളനിറം മാത്രം പോകയില്ലെന്നുനിശ്ചയിച്ച് കുതിര നിൽക്കുന്നുവെന്നും പശുവ് പോകുന്നുവെന്നും തന്നെ ഉറപ്പായി വിചാരിക്കണം. ചുമപ്പ് നിറത്തിനെ മാത്രം വിചാരിച്ചുംകൊണ്ടു് കുതിരയെ മനസ്സിൽ നിന്നും വിട്ടുകളയാതിരിക്കുന്നതുപോലെ സർവ്വജ്ഞതാദി കാരണോപാധിയായ തുര്യത്തെ വിടാതെ പരൻ തന്നെ സാക്ഷിയായിനിന്ന് ജീവനും പരനും അന്യോന്യമാകാതെ മായാശക്തിയാൽ ഏകമായിരിക്കുന്നു എന്നറിയുന്നതു് വിടാതലക്ഷണം. സകല ചരാചര പ്രപഞ്ചവും തന്റെ സ്വരൂപമായികണ്ടു് പ്രകാശിക്കുന്ന പരൻ എല്ലാം താനായി പ്രകാശിക്കുന്നു എന്നുള്ളതിനെ അറിഞ്ഞു പരമാതീതമായി ശാന്തമായ ഉപാസാന്തത്തെ ഐക്യമെന്നറിയണം അതുതന്നെ വിട്ടുവിടാതെലക്ഷണം.

ഋഗ്വേദപ്രകാരം പ്രജ്ഞാനം ബ്രഹ്മം, യജൂർവ്വേദപ്രകാരം അഹംബ്രഹ്മാസ്മി, സാമവേദപ്രകാരം തത്വമസി, അഥർവ്വണവേദപ്രകാരം അഹമാത്മ ബ്രഹ്മാമെന്നു നാലു വാക്യങ്ങളുണ്ടായി.

ഹേ ഗുരോ – ജീവപരൈക്യത്തെ പ്രദിപാദിക്കുന്നതിന് ഈ നാലുവാക്യവും ആവശ്യമാണൊ എന്നറിയുന്നില്ലാത്തതിനാൽ വിവരമായി കേൾപ്പിക്കണം.

ഹേ ശിഷ്യ–ഈ നാലുവാക്യവും ആവശ്യമായിതന്നെവരും. എങ്ങനെയെന്നാൽ, തത്വമസിവാക്യം ഗുരുപദേശവാക്യവും അഹംബ്രഹ്മാസ്മി എന്നതു് ശിഷ്യന്റെ അനുഭവവാക്യവും പ്രജ്ഞാനം ബ്രഹ്മമെന്നതു ലക്ഷണവാക്യവും അഹം ആത്മബ്രഹ്മമെന്നതു സാക്ഷാൽകാരവാക്യവും ആകുന്നു. ഇതിന്റെ അർത്ഥമെന്തെന്നാൽ വാക്യങ്ങൾക്ക് കാരണം പദവും പദാർത്ഥവുമാണു്. അതു് ത്വൽപദം, തൽപദം, അസിപദം. ത്വൽപദാർത്ഥം ജീവൻ. തൽപദാർത്ഥം ഈശ്വരൻ, അസിപദാർത്ഥം ഐക്യം ഇങ്ങനെയാകുന്നു. ഇനിയും കേൾക്കു. ത്വല്പദാർത്ഥഭൂതനായ ജീവസ്വരൂപം എന്തെന്നാൽ

അവിദ്യയും അസ്ഥിവാരചൈതന്യവും ചൈതന്യകല്പിതമായ അപഞ്ചീകൃതഭൂതകാര്യലിംഗശരീരവും അതിൽ പ്രതിബിംബിച്ച ചിദാഭാസനും ചിദാഭാസധർമ്മമായ കിഞ്ചിജ്ഞതാകർത്തൃത്വാദികളും കൂടി ത്വൽപദാർത്ഥജീവസ്വരൂപനെന്നു പറയപ്പെടുന്നു. മായയും അസ്ഥിവാരചൈതന്യവും അതിൽ പ്രതിബിംബനായ ഈശ്വരനും ഈശ്വരധർമ്മമായ സർവ്വജ്ഞതാദി ഗുണങ്ങളും കൂടി ഈശ്വരസ്വരൂപമായ തത്പദാർത്ഥ പരസ്വരൂപമെന്നു പറയപ്പെടുന്നു. കൂടസ്ഥനെ ബ്രഹ്മമെന്ന ഐക്യാർത്ഥമായറിയുന്നതു അസിപദസ്വരൂപമെന്നും അറിയേണ്ടതാകുന്നു.

അഹങ്കാരം മുതൽ സ്ഥൂലദേഹപര്യന്തമുള്ള കാര്യകാരണ സംഘാതങ്ങൾക്കെല്ലാം അസ്ഥിവാരം ഭാവഹൃദയ കമലത്തിൽ അഹംഅഹം എന്നു സ്മരിച്ചുകൊണ്ടിരിക്കുന്ന പ്രത്യഗാത്മചൈതന്യത്തെ ആത്മാവെന്നും സദാസ്വയം പ്രകാശസ്വരൂപ പൂർണ്ണമായി തനിക്കു മുൻപായി ഒരു വസ്തുകാരണമായില്ലാതെയും, തനിക്കു പിൻപായി കാര്യമായൊരു വസ്തുവുമില്ലാതെയും, തന്നിലും ഒരു വസ്തുവുമില്ലാതെയും, തനിക്കന്യമായൊരു വസ്തുവുമില്ലാതെയും, യാതൊരു ചൈതന്യം ഏകമായിരിക്കുന്നൊ അതുതന്നെ ബ്രഹ്മലക്ഷ്യാർത്ഥമെന്നും അറിയേണ്ടതാകുന്നു.

വിവേകസാരം

(സമാപ്തം)

ശുഭം.

---

# ശുദ്ധിപത്രം

| പുറം | | വരി | |
|---|---|---|---|
| 15 | മുകളിൽനിന്നു് | 12 | മോക്ഷേ'ച്ഛ'യാൽ |
| 17 | താഴെ നിന്നു് | 5 | വിജൃംഭിക്കും |
| 17 | ” | 6 | വിജൃംഭിക്കുന്ന |
| 20 | മുകളിൽനിന്നു് | 1 | ഉദ്'ഭിജ്ജം' |
| 20 | ” | 3 | ഈശ്വര'ന്' |
| 28 | താഴെനിന്നു് | 16 | 'ശിഷ്യൻ'-മോക്ഷത്തിനു് |
| 30 | ” | 6 | ബുദ്ധ്യുദയം |
| 30 | ” | 4 | ആത്മബു'ദ്ധ്യു'ദയ |
| 30 | അവസാനവരി | — | ശോണിതാകാരമായി |
| 31 | മുകളിൽ നിന്നു് | 11 | 'ദൃഷ്ടാ'ന്ത |
| 35 | താഴെനിന്നു് | 8 | ആഗന്തു'ക'മെന്നും |
| 35 | താഴെനിന്നു് | 6 | കരണങ്ങളാൽ |
| 36 | താഴെനിന്നു് | 9 | ആഗാമി സഞ്ചിത പ്രാരബ്ധ |
| 37 | മുകളിൽനിന്നു് | 3 | 'ഗൃ'ഹധാന്യാദി |
| 41 | മുകളിൽനിന്നു് | 10 | സമഷ്ടി |
| 41 | മുകളിൽനിന്നു് | 11 | ഈശ്വര'നു്' |
| 42 | താഴെനിന്നു് | 2 | അഗ്നി'ക്കു' തന്നെ |
| 45 | മുകളിൽനിന്നു് | 3 | മര'ണ' |
| 45 | മുകളിൽനിന്നു് | 15 | ചക്ഷു'രി'ന്ദ്രിയത്താൽ |
| 46 | താഴെനിന്നു് | 13 | യു'രി'ന്ദ്രിയം |
| 51 | മുകളിൽനിന്നു് | 12 | അവ'ൻ' ഭോക്താവു്' |
| 51 | മുകളിൽനിന്നു് | 24 | വാ'ൻ'അഹങ്കാരൻ' എന്നും |
| 59 | അവസാനവരി | – | ബീജ'ത്തിനു്' |
| 60 | ആദ്യത്തെവരി | – | എങ്ങ'നെ' |
| 63 | മുകളിൽനിന്നു് | 17 | ഇന്ദ്രിയങ്ങളും' |
| 63 | മുകളിൽനിന്നു് | 18 | 'ഈ' ജന്മം |

(൭൭൦ ൧൦൦)

| | | | |
|---|---|---|---|
| 64 | ആദ്യത്തെവരി | – | അമു'മു'ക്ഷു |
| 64 | രണ്ടാമത്തെവരി | – | അമുമുക്ഷു |
| 65 | മുകളിൽനിന്നു് | 18 | നൈമിത്തി'ക' |
| 75 | മുകളിൽനിന്നു് | 18 | ഉ 'പ പ'ത്തി |
| 75 | താഴെനിന്നു് | 2 | പ്രതിപാദ'നം' |
| 77 | താഴെനിന്നു് | 5 | പരേച്ഛാപ്രാരബ്ധം |
| 79 | മുകളിൽനിന്നു് | 10 | ആഗാ'മിയെ'ന്നും |
| 81 | മുകളിൽനിന്നു് | 6–7 | ബ്രഹ്മവിത്തു്, ബ്രഹ്മ വിദ്വരൻ, ബ്രഹ്മ വിദ്വരീയാൻ ബ്രഹ്മവിദ്വരിഷ്ഠൻ |
| 81 | മുകളിൽനിന്നു് | 20 | താൻ യാതൊന്നും |
| 85 | ” | 2 | പ്രാതിഭാസികൻ |
| 85 | ” | 18 | സുഷു'പ്ത്യ'വസ്ഥ |
| 85 | മുകളിൽനിന്നു് | 23 | യുപാധികളാൽ |
| 85 | മുകളിൽനിന്നു് | 24 | പരിച്ഛിന്ന നാകായ്കയാൽ |
| 98 | മുകളിൽനിന്നു് | 4 | ച'നീയ'മെന്നും |
| 98 | മുകളിൽനിന്നു് | 23 | വ്യഷ്ട്യാത്മകമായ |
| 101 | മുകളിൽനിന്നു് | 13 | ഭ്രാ'ന്തെ'ന്നു |
| 104 | മുകളിൽനിന്നു് | 16 | തത്ത്വമസി |
| 104 | താഴെനിന്നു് | 4 | അയാറംമൂളിയെന്നു |
| 104 | താഴെനിന്നു് | 10 | വിടാതലക്ഷണം വിട്ടുവിടാതലക്ഷണം |
| 105 | താഴെനിന്നു് | 16 | അ'ഥ'ർവണ അയമാ'ത്മാ' ബ്രഹ്മ |
| 105 | താഴെനിന്നു് | 10 | ഗു'രു' |
| 105 | താഴെനിന്നു് | 4 | അസിപദം |
| 106 | മുകളിൽനിന്നു് | 2 | അപ'ഞ്ചീ'കൃത |
| 106 | മുകളിൽനിന്നു് | 7 | സർവ്വജ്ഞത്വാദി |